# വി. മൂറോൻ കൂദാശക്രമം



കാതോലിക്കേറ്റ് ആഫീസിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്

1967

# വി. മൂറോൻക്രൂദാശക്രമം

കാതോലിക്കേറ്റ് ആഫീസിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നതു്

1967

# വി. മൂറോൻ കൂദാശക്രമം

(സുഗന്ധദ്രവ്യങ്ങൾ ചേർത്തു തയ്യാറാക്കിയ ശുദ്ധമായ സൈത്തെണ്ണയും ബൽസാമൂൻ എന്ന സുഗന്ധതൈലവും രണ്ടു പ്രത്യേക പാത്രങ്ങളിൽ മുൻകൂട്ടി മദ്ബഹായിൽ കൊണ്ടുവന്ന്, ബെസ്ഗാസായിൽ തിരശ്ശീലയ്ക്കകത്തായി വയ്ക്കുന്നു. പ്രഭാത പ്രാർത്ഥനയ്ക്കുശേഷം പ്രധാന പുരോഹിതൻ അംശവസ്ത്രങ്ങൾ ധരിച്ച് മദ്ബഹായിൽ ഒരു ഉയർന്ന സിംഹാസനത്തിൽ ഇരിക്കയും, മററു മേൽപ്പട്ടക്കാരും, ശുശ്രൂഷയിൽ സഹകരിക്കുന്ന വൈദികരും അംശവസ്ത്രങ്ങൾ ധരിച്ച്, മദ്ബഹായിലും നമസ്കാരമേശയിങ്കലും, ബീമായിങ്കലും മൂന്നു ഗുദാകളായി നിൽക്കുകയും ചെയ്തുകൊണ്ടു് ശുശ്രൂഷ ആരംഭിക്കുന്നു.)

**പ്രധാന പുരോഹിതൻ:** ശുബഹോലാബോ.....

**ജനം:** ബലഹീനരും പാപികളുമായ ഞങ്ങളുടെമേൽ കൃപയും അനുഗ്രഹവും രണ്ടു ലോകങ്ങളിലും എന്നെന്നേയ്ക്കും ഉണ്ടായിരിക്കട്ടെ, ആമ്മീൻ.

## പ്രാരംഭപ്രാർത്ഥന

മനുഷ്യസ്നേഹമുള്ളവനായ കർത്താവേ! ഞങ്ങൾക്കു നൽകപ്പെട്ടിരിക്കുന്ന ദൈവികാഭിഷേകത്തിന്റെ ഈ പെരുന്നാളിനെ, നിനക്കു വിവാഹം നിശ്ചയിക്കപ്പെട്ടിരിക്കുന്ന മഹത്വമുള്ളവളും, പ്രകാശിതയുമായ നിന്റെ മണവാട്ടിയുടെ തോഴന്മാർക്കു യോഗ്യമായിരിക്കുന്ന പ്രകാരം, വെടിപ്പോടും വിശുദ്ധിയോടും അനുഷ്ഠിപ്പാൻ ഞങ്ങളെ യോഗ്യരാക്കേണമേ. നിന്റെ പ്രമാണങ്ങളിലെ അദ്ഭുതകാര്യങ്ങളെ കാണുവാൻ ഞങ്ങളുടെ കണ്ണുകളെ തെളിയിക്കേണമേ. ഞങ്ങൾ ഇപ്പോഴും എല്ലായ്പോഴും നിനക്കു സ്തുതിയും സ്തോത്രവും സമർപ്പിക്കും. ഹോശൊ...........

**ജനം:** ആമ്മീൻ.

## ഗാനം—കുക്കിലിയോൻ–(ഒന്നു്)

1. കർത്താവെന്നെ മേയിക്ക മെനിക്കില്ലൊരുകുറവും—ഹാലേ ....ഉഹാ...
വായ്പേറും പുൽമാലിയിലവനെന്നെ പാർപ്പിക്കും.
2. ശാന്തമതാം നീരതിലേയ്ക്കെന്നെ നയിക്കും—ഹാലേ...... ഉഹാലേ...
എന്നാത്മാവിനു നേർവഴികാട്ടും.
3. നിൻ നാമത്താൽ മൃതിനിഴലിൽ ചെന്നാലും—ഹാ... ഉഹാ...
നീയെൻ സഹചരനായതിനാൽ തിന്മയെ ഞാൻ പേടിക്കില്ല.
4. ആശ്വാസമെനിയ്ക്കേകും നിൻവടിയുംകോലും—ഹാ—ഉഹാ.
മേശയൊരുക്കിയെനിക്കെൻ പകയർക്കെതിരായ് നീ.
5. എൻ തലയിൽ തൈലംപൂശിട്ടമെൻ ചഷകം മദമേകം ഹാ...ഉഹാലേ..
നിൻ കൃപയും കരുണയുമെന്നെയനുയാനം ചെയ്യും.
6. ആജീവം നെടുനാളെൻ നാഥാ! — ഹാ... ഉഹാ....
ഞാൻ നിൻ ഭവനത്തിൽ പാർക്കും.

ബാറെക്മോർ — ശുബഹോ......

(ഹൌദതഇൻ)

സൂചനകളെ നിറവേററിട്ടമപ്പാവന മൂറോൻതൈലമിതാ
മഹിതപുരോഹിതപാണികളാൽ ശുദ്ധീകൃതമായിടുന്നു
വലുതാം—നൽവരസൌഭാഗ്യം—നമ്മ—ക്കേകുന്നാനന്ദം
വിസ്മയനീയരഹസ്യത്തിൽ—ചേലൊടുനമ്മൾക്കും ചേരാം.
മെനഓലം........
മഹിമയെഴുംമണവാട്ടിയഹോ മമതയോടേവംമൊഴിയുന്നു
മണവാളൻ തൻ മണമേററം കാംക്ഷിച്ചോടിപ്പോകുന്നേൻ
സന്ദ—ർശിപ്പാൻവരുമെന്നെ—ഏററീ—ടുക നിന്മണിയറയിൽ
ഞാനുന്നതനാം നീയൊത്തു്—നുകരട്ടെ പരമാനന്ദം.
മൊറിയോറാഹേം.......

## പ്രാർത്ഥന

കർത്താവേ! നിർമ്മലതൈലവും സൌരഭ്യമുള്ള ഔഷധങ്ങളുംകൊണ്ടു് ദൃഷ്ടാന്തരൂപേണ, പരിമളവാസനയുള്ള പരിശുദ്ധ മൂറോൻ നിന്റെ ഇഷ്ടനായ മോശയെക്കൊണ്ടു് നീ ഉണ്ടാക്കിച്ച്, ആചാര്യന്മാരെയും പ്രധാനാചാര്യന്മാരെയും പണ്ട്

അഭിഷേകം ചെയ്തു് പൂർത്തീകരിച്ചു. നാഥാ! ഇപ്പോൾ ഞങ്ങളുടെ ആത്മീയവും, ആന്തരീയവുമായ ഏലിയാണത്തെ ഇതി നാൽ നീ സുഗന്ധമുള്ളതാക്കിത്തീർക്കണമേ. ഞങ്ങളുടെ മന സ്സിന്റെ ആന്തരീയവായെ ഇതിനാൽ നീ തുറന്നു് രക്ഷയുടെ ആത്മാവിനെ ഞങ്ങൾ ശ്വസിക്കയും പിതൃപുത്രപരിശുദ്ധാ ത്മാവായ നിന്നെ ഞങ്ങൾ സദാ സ്തുതിക്കയും ചെയ്യുമാറാ കേണമേ — ഹോശോ.......

## കുക്കിലിയോൻ (രണ്ടു്)

1. നൽകകനമൊഴിമാനസമേ — ഹാ...ഉഹാ....
അരചനൊടെൻ ചെയ്തികളെ ഞാനുരചെയ്യും.
2. ശാസ്ത്രിവരൻ തൻതൂലികയെൻ രസന — ഹാ..ഉഹാ....
മാനവരെക്കാളുമു കമനീയം.
3. വർഷിച്ചാൻ കൃപനിന്നധരത്തിൽ — ഹാ...ഉഹാ....
എന്നെന്നേയ്ക്കും ദൈവം നിന്നെ വാഴ്ത്തി.
4. വാളരയിൽ കെട്ടുകവീരാ — ഹാ...ഉഹാ....
വിജയിക്കും നിൻ മാനമതും മഹിമാവും.
5. നേരാകുംമൊഴിയിലു മുത്തമവിനയത്തിലുമവനാശ്രുഢൻ— ഹാ...
നിൻവലതുകരത്തിൻ ഭീതിയതാൽ നിയമംതാനം.
6. മൂർച്ചയെഴുംനിന്നസ്ത്രത്താൽ ജാതികൾവീഴും നിൻകീഴിൽ ഹാ...
ഏററിടുമവരാജവിരോധികൾ തൻ ഹൃദയത്തിൽ.
7. നിൻ സിംഹാസനമതു ശാശ്വതമാണീശാ! — ഹാ....
നാഥാ! നീട്ടിയതാം നിന്നുടെ ചെങ്കോൽ.
8. നീതിപ്രിയനാം നീ വിട്ടിത നീതി — ഹാ....
തന്മൂലം തൈലം നിൻ തലയിൽ ദൈവം പൂശി.
9. മൂറൽവായെന്നിവയാൽ നിന്നെ — ഹാ....
നിൻ പ്രിയരെക്കാളഭിഷേകം ചെയ്താൻ സന്തോഷ ത്തിൻ തൈലത്താൽ.
10. നിൻ വസനം മുഴുവൻ വാസനവീശീടുന്നു — ഹാ....
ശ്രേഷ്ഠാലയമതിൽനിന്നും തൈലവണിക്കിൻ പക്കൽ നിന്നും.
11. നിന്നാൾ സ്തുതിയൊടു രാജമകൾ — ഹാ....
നിൻ വലമായു് രാജഭാമിനിയും.

ബാറെക്മോർ — ശുബഹൊ......

(അൽഹോദെമാമ്മ ദീസൊ)

എല്ലാ സാദൃശ്യങ്ങൾക്കും — മുദ്രയതാം നമ്മ റോനാൽ
അഭിഷേകം കൂടാരത്തി — ന്നേകിടുവാൻ ദൈവം മുന്നം
മോശയോടോതുകയാൽ സഭ — ന്നഭിഷേകം സൂചിപ്പിച്ചു
മെന്നോലം....
സൌരഭ്യം വീശും തൈലം — നൈർമ്മല്യംനിറയും മൂറോൻ.
മെയ്പൂണ്ടോൻ വചനം ദൈവം — ആത്മാവും ജഡവും
ചേർന്നു
ദൈവത്വത്താൽ നമ്മളുടെ — മർത്യതയെയഭിഷേചിച്ചു.
മൊറിയോറാഹേം.....

## പ്രാർത്ഥന

കർത്താവേ! ഈ അഭിഷേകവും ശരിയായ ഈ ശുശ്രൂഷയുംമൂലം ഞങ്ങളിൽ ആന്തരീയപ്രകാശം ശോഭിപ്പിക്കണമേ. ഏക സാരാംശമായി സ്ഥിതിചെയ്യുന്ന പരിശുദ്ധ ത്രിത്വത്തിന്റെ ദൈവീകരണ പ്രകാശനമാകുന്ന മഹത്തും അതിശയകരവുമാകുന്ന സമ്പത്തുകൊണ്ടു ഞങ്ങളെ ധന്യരാക്കണമേ. ഇതുമൂലം ഞങ്ങളെ ദൈവത്തോടു സംബന്ധികളും അനുശ്രൂപന്മാരുമാക്കിത്തീർക്കണമേ. ഞങ്ങൾ നിർമ്മലതയോടും, വിശുദ്ധിയോടും നിന്നെ സ്തുതിച്ചു പുകഴ്ത്തി, നിനക്കു സദാ കീർത്തനം പാടുമാറാകണമേ. ഹോശോ......

## കുക്കിലിയോൻ (മൂന്ന്)

1. ഞാനെന്നും കർത്താവിൻകൃപയെക്കീർത്തിക്കും —ഹാ—
ഉഹാ...
ഞാനെൻ വായ്കൊണ്ടറിയിക്കും തലമുറകൾക്കെല്ലാം
തൻ വിശ്വാസം.
2. പൊന്നേനുലകം കനിവാൽ നിർമ്മിതമായിടുമെന്നേവം
ഹാ — ഉഹാ...
നിൻ വിശ്വാസത്താൽ സ്വർഗ്ഗം സ്ഥാപിതമാകും.
3. ഞാനെൻ വ്രതനൊടുടമ്പടി ചെയ്തു — ഹാ..ഉഹാ...
ദാസൻ ദാവീദൊടു ഞാൻ ശപഥം ചെയ്തു.
4. ഞാനനിശം നിലനിർത്തും നിൻ സന്താനത്തെ —ഹാ...
ഞാൻ പണിയും നിൻ സിംഹാസനമെന്നേയ്ക്കും.
5. സ്വർഗ്ഗം നിന്നദ്ഭുതമറിയിക്കും നാഥാ! — ഹാ....
സിദ്ധന്മാരുടെ സഭയിൽ നിൻ വിശ്വാസമതും.

6. കർത്താവിനുസന്നിഭനോർ മേൽ സ്വർഗ്ഗത്തിൽ — ഹാ...
വാനോരിൽ കർത്താവിനു സന്നിഭനേവൻ.

7. സിദ്ധന്മാരുടെ സഭയിലെഴുന്നേററു ദൈവം — ഹാ....
ഏവരിലും വലിയ ഭയങ്കരനാണീശൻ.

8. നാഥാ! ബലമുടയോനാം ദേവാ! — ഹാ....
നിന്നെപ്പോൽ ബലവാനാരുള്ളു.

9. ചുഴന്നു നിന്നെ നിൻ വിശ്വാസം — ഹാ....
ആഴിയിലും നീതാനധികാരി.

10. വൻതിരകളെ നീ ശാന്തമതാക്കുന്നു — ഹാ......
താഴ്ത്തും നീ യുദ്ധതരെ നിഹതരെയെന്നോണം.

11. വീര്യമെഴും കൈയാലരികളെ നീ ഛിന്നിച്ചു — ഹാ...
വാനോടുഴിയതും നിൻേറതാം.

12. ഭൂമിയെ മററും നീ നിർമ്മിച്ചു — ഹാ.....
ഉത്തരദക്ഷിണദിശകളെ നീ സ്റൃഷ്ടിച്ചു.

13. താബോറും ഹെർമ്മോനും തിരുനാമത്തെക്കീർത്തിപ്പും
ഹാ...
കൈയൂക്കും വിക്രമവും നിൻേറതാം.

14. നിൻകൈബലമിയലും വലതുകരംപൊങ്ങും — ഹാ...
സ്ഥാപിതമുത്തമനീതിയിൽ നിൻ സിംഹാസനമെൻ
നാഥാ!

15. സത്യം കൃപയിവയാലവരിൽ നിൻ ദൃഷ്ടി — ഹാ...
നിൻ സ്തുതിയറിയുന്നോർ ധന്യന്മാർ.

16. നാഥാ! നിൻ മുഖശോഭയിലവർമേവും — ഹാ.....
മോദിച്ചിടുമെന്നും തിരുനാമത്തിൽ.

17. നിൻ നീതിയിലവരുന്നതരാകും—ഹാ..
ഈയുള്ളോരുടെ വീര്യത്തിൻെറ മഹത്ത്വം നീയാം.

18. ഞങ്ങടെ കൊമ്പുയരും തിരുവിഷ്ടത്താൽ—ഹാ...
ഞങ്ങൾക്കാശ്രയമെന്നും നാഥൻ

19. ഞങ്ങടെ രാജാവിസ്റായേലിൽ പരിശുദ്ധൻ—ഹാ..
സിദ്ധന്മാരൊടു വെളിപാടാൽ സംസാരിച്ചാൻ.

20. ചൊന്നാനൊരുവനു തുണഞാനേകി—ഹാ..
സ്വീകൃതനെ ഞാനുന്നതനാക്കി.

21. മമദാസൻ ദാവീദിനെ ഞാൻ കണ്ടെത്തി—ഹാ..
പാവനതൈലമവന്മേൽ ഞാൻ പൂശി.

22. എൻെറ ഭുജം തുണയും ബലവുമവന്നേകി—ഹാ....
ലേശംഗുണമെതിരാളികളവായില്ല.

23, എൻ കൃപയും വിശ്വാസവുമവനുടെ സഹചാരി—ഹാ...
കൊമ്പുയരുമവൻേറതെൻ നാമത്താൽ.

ബാറെക്ˇമോർ— ശുബഹോ....

(ആത്തു് ഈസൈക്ക്)

**പെത്ˇഗോമൊ—** കർത്താവേ! തിരുനാമംകേട്ട ഞാൻ ഭയാകുലനായി. എൻെറ ആയുസ്സിൻെറ സംവൽസരങ്ങളിൽ നിൻെറ കൈവേലകളെ കണ്ടു ഞാൻ പരിഭ്രമിച്ചു.

പാപിനി കൈകളിൽ മേത്തരമാം—മൂറോൻ തൻപാത്രം പേറി
ശീമോൻ ഭവനംപൂകിയവൾ—നിൻ തലയിൽതൈലംപൂശി
ഇത്തൈലത്തേയും നിൻമെയ്—സംസ്കാരത്തേയും കാട്ടി
സർവ്വാധിപനാം നാഥാ! നിൻ—ശാശ്വത ശക്തിക്കായ് സ്തോത്രം.

മെനഓലം......

**പെത്ˇഗോമൊ—** സംവൽസരങ്ങൾക്കുള്ളിൽ നീ അറിയപ്പെട്ടും. ദൈവം ദക്ഷിണദേശത്തുനിന്നും പരിശുദ്ധനായവൻ ഫാറാൻ പർവ്വതത്തിൽനിന്നും വരുമെന്നു് ഓർത്തുകൊള്ളുക.

രാജപുരോഹിത നിബിയക്കായ്—ദൃഷ്ടാന്തത്താലഭിഷേകം
നൽകിയതാം തൈലക്കൊമ്പീ—മൂറോൻ പാത്രത്തെക്കാട്ടി
മർത്ത്യാത്മാവിൻ രക്ഷക്കായ്—മുഖ്യാചാര്യൻ തൻകൈയാൽ
ശുദ്ധീകൃതമാമീതൈലം—സൂചനകളെ നിറവേററുന്നു.

മൊറിയോ റാഹേം........

## പ്രാർത്ഥന

ഞങ്ങൾക്കുവേണ്ടി പരിമളവാസനയായി പിതാവാം ദൈവത്തിങ്കൽ സ്വയം സമർപ്പിച്ചവനും, സ്വീകരിപ്പാൻ അർഹരായവരെ തൻെറ ആന്തരീയ പരിമളം പൂശി നിറയ്ക്കുന്നവനുമായ ഞങ്ങളുടെ മശിഹാതമ്പുരാനേ! ഈ സന്തോഷതൈലത്താൽ അഭിഷേകം പ്രാപിച്ചു്, നിൻെറ പരിശുദ്ധസേവയിൽ പരിമളധൂപമായിത്തീരുന്നതിനു ഞങ്ങൾക്കു കൃപ നൽകണമേ. സഭാമക്കൾ വിശുദ്ധവും ആത്മീയവുമായ നിൻെറ തൈലത്താൽ അഭിഷേകവും മുദ്രയും പ്രാപിച്ചു്, യുക്തമായ സ്തോത്രശബ്ദങ്ങ

ളാൽ പിതൃപുത്ര പരിശുദ്ധാത്മാവാകുന്ന മഹനീയ ത്രിത്വത്തെ സ്തുതിക്കുമാറാകണമേ. ഹോശൊ.....

## കുക്കിലിയോൻ (നാലു്)

1 സ്തുതികർത്താവിനഹോയോഗ്യം—ഹാ....ഉഹാ....
കീർത്തനമുന്നതമാം തിരുനാമത്തിനും.

2 പുലരിയിൽ നിൻ കാരുണ്യത്തേയും—ഹാ...ഉഹാ....
അറിയിപ്പതു യോഗ്യം രാവതിൽ നിൻ വിശ്വാസത്തേയും.

3 ഞാൻ കമ്പികളാം പത്തുള്ളൊരു വീണയെ മീട്ടും—ഹാ..
ഉഹാ....
കിന്നരവാദ്യമതും ഞാൻ വായിക്കും.

4 നിൻ ചെയ്തികളാലെന്നെ നീ മോദിപ്പിച്ചു—ഹാ...ഉഹാ...
നിൻ കൈവേലകളാൽ ഞാൻ സ്തുതി നേടും.

5 കർത്താവേ! മഹിതം നിൻ കർമ്മങ്ങൾ—ഹാ....
പരമാഗാധം നിൻ ചിന്തകളും.

6 ഈ വസ്തുതയറിയുന്നില്ലേതും മൂഢൻ—ഹാ....
ഭോഷനു വകതിരിവില്ലീ വിഷയത്തിൽ.

7 പുല്ലുകണക്കു മുളയ്ക്കും ദുഷ്ടന്മാർ—ഹാ....
ദുഷ്ടന്മാരഖിലം മേന്മേൽ വളരും.

8 നാശമടഞ്ഞിടു മവരെന്നേയ്ക്കും—ഹാ.....
നിലനിൽക്കും കർത്താവേ! നീയെന്നേയ്ക്കും.

9 കർത്താവേ! നിൻ ശത്രുക്കൾ—ഹാ.....
ആകെ നശിക്കും കർത്താവേ! നിൻ ശത്രുക്കൾ.

10 ദുഷ്ടന്മാരെല്ലാം ചിതറിപ്പോകും—ഹാ...
വനമഹിഷത്തിനു തുല്യമുയർത്തീ ഞാനെൻമൌലി.

11 നീയെൻ മെയ്യിൽ സുരഭിലതൈലം പൂശി—ഹാ...
എൻകണ്ണുകളെൻ വൈരികളെ ദർശിച്ചു.

12 എന്നെയെതിർത്തിടു മഹിതന്മാരെ—ഹാ....
എന്നുടെ ചെവികൾ കേട്ടീടും.

13 നയവാൻ പനപോലെ തളിർത്തിടുമേ—ഹാ....
വളരുമവൻ ലബനോൻ കാരകിൽ പോൽ.

ബാറെക്മോർ—ശുബഹോ.......

(സോഗെദ്ലൊക്ക് മൊറിയൊ)

**പെത്ഗോമൊ–** എൻെറ ആത്മാവ് രാത്രിസമയത്തു
നിനക്കായി വാഞ്ഛിച്ചു. എൻെറ
ഹൃദയത്തിൽ എൻെറ ആത്മാവ്
തിരുസന്നിധിയിലേയ്ക്കു മുമ്പിടുന്നു.

രക്ഷകമശിഹാ! തിരുനാമം—നിർമ്മല മൂറോനെന്നല്ലോ
സൌരഭ്യത്തിൻ പ്രേരണയാൽ—തരുണികൾ നിന്നെ സ്നേഹിച്ചു.
നിന്മണമേററാനന്ദിപ്പാ—നവരോടിവരും നിന്നരികിൽ
രാജാവേ! നിന്മണിയറയിൽ—കനിവോടവരെയേററണം.

മെനഓലം........

എന്തെന്നാൽ നിൻെറ ചട്ടങ്ങൾപോ
ലെ ഭൂമിസ്ഥിതി ചെയ്യുന്നു. ഭൂതലവാ
സികൾ നീതിഅഭ്യസിക്കയും ചെയ്തു.

ആപ്പിൾമരത്തിൻ കനി തുല്യം—പ്രിയതമനേ! നീ സുന്ദരനാം
തനയന്മാർ തൻ നടുവിലുമെൻ—കണവൻ കമനീയാകാരൻ.
തിരുസഭയാകും മണവാട്ടി—സഖികളൊടേവം വിധമോതി
പരിചൊടിതുന്നാളാശയൊടേ—പ്രിയതമനാം നിൻ പാർശ്വത്തിൽ.

മൊറിയോറാഹേം.......

## പ്രാർത്ഥന

ഞങ്ങളുടെ മശിഹാതമ്പുരാനേ! വിലയേറിയ നിൻെറ രക്തത്താൽ വാങ്ങിയതായ വിശുദ്ധസഭയെ, നിൻെറ സത്യത്താലും പരിശുദ്ധ നാമത്താലും വിശുദ്ധ ദീർഘദർശിമാരെ അലങ്കരിച്ചതുപോലെ അലങ്കരിക്കണമേ. മഹനീയയും പരിശുദ്ധയും മോഹനീയയുമായ നിൻെറ വധുവാകുന്ന മണവാട്ടിയോടൊരുമിച്ചു തിരുനിവാസസ്ഥാനത്തു പ്രവേശിക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. സജീവവും ആന്തരീയവുമായ നിൻെറ ബലിപീഠത്തിൽ, ആത്മീയ സ്വീകാര്യബലികളായി ഞങ്ങളുടെ ഹൃദയങ്ങളെ ഞങ്ങൾ സമർപ്പിക്കയും, നിൻെറ കർത്തൃസന്നിധിയിൽ ഞങ്ങൾ സ്വീകാര്യകാഴ്ചകളും പരിമളവാസനയുമായിത്തീരുകയും ചെയ്യണമേ. നിനക്കും നിൻെറ പിതാവിനും പരിശുദ്ധറൂഹായ്ക്കും എല്ലാ നേരവും സ്തുതിയും സ്തോത്രവും ഞങ്ങൾ സമർപ്പിക്കും. ഹോശൊ.....

## കുക്കിലിയോൻ (അഞ്ചു്)

1 എത്ര മനോജ്ഞം ബലവാനാം നാഥാ! നിൻകൂടാരം—ഹാ...
ഉഹാ...
എന്നുള്ളം കർത്താവിൻ പ്രാകാരങ്ങൾക്കായ് കാംക്ഷിച്ചു.

2 എന്മനവും മെയ്യും ജീവനെഴും ദൈവത്തെക്കീർത്തിച്ചു—
ഹാ....ഉഹാ.....
കുരികിലു പാർപ്പിടവും മീവലുക്കൂടും കണ്ടെത്തി.

3 നിൻ ബലി വേദിക്കരികിൽ കുഞ്ഞുങ്ങളെയവ പോററി—
ഹാ....
രാജാവേ! എന്നുടയോനേ! ധന്യന്മാർ നിൻ ഭവനത്തിൽ
പാർക്കുന്നോർ.

4 അവരെന്നാളും നിന്നെക്കീർത്തിക്കും—ഹാ....
നിന്നാശ്രിതനാം മനുജൻ ധന്യൻ താൻ.

5 നിന്മാർഗ്ഗങ്ങളെയെന്നും ധ്യാനിപ്പോൻ—ഹാ....
തരണം ചെയ്യുമവൻ രോദനഗർത്തം

6 നിയമം നിർമ്മിച്ചോൻ വാഴ്വൊടു വാഴും—ഹാ...
മേന്മേലവനാർജ്ജിക്കും വീര്യം

7 ദേവാധിപനുദയം ചെയ്യും സീയോനിൽ—ഹാ....
ബലവാനാം ദൈവം മൽ പ്രാർത്ഥന കേട്ടു.

8 യാക്കോബിന്നുടയോനേ! കേൾക്കണമേ—ഹാ....
ഞങ്ങൾക്കാശ്രയമാം ദേവാ! തൃക്കൺപാർക്കണമേ.

9 നിന്നഭിഷിക്തമുഖം ദർശിക്കണമേ—ഹാ....
നിന്മന്ദിര മതിലൊരു ദിനമായിരമതിലും നന്നേററം.

ബാറെക്മോർ—ശുബഹൊ.......

(എസ്ദക്രെൻ മൊറിയോ)

**പെത്ഗോമൊ**—എൻെറ സങ്കടത്തിൽ ഞാൻ കർത്താ
വിനെ വിളിച്ചു. അവൻ വി
ളി കേട്ടു. പാതാളക്കുഴിയിൽനിന്നു
ഞാൻ നിലവിളിച്ചു. എൻെറ
ശബ്ദം നീ കേട്ടു.

[illegible]പുരിതൻ—പുത്രികളേ മരുവിൻ
[illegible]ളാൽ—ആണയതിട്ടേന്നോടോതിൻ.
[illegible] നിങ്ങൾ—തട്ടിയുണർത്തരുതേ
[illegible]—സ്വഛമൊടുറങ്ങട്ടെ കാന്തൻ.

അവനെ ഞാനേററം—സ്നേഹിച്ചീടുന്നു.
പ്രിയനെക്കാണ്മാൻ—എൻെറ മനം ദാഹിക്കുന്നു.
മെനമാലം....

സമുദ്രത്തിനുള്ളിൽ, ആഴത്തിൽ
നീ എന്നെ ഇട്ടു. നദികരം എന്നെ
വളയുകയും ചെയ്തു.

ഈ വിധമാണയിടാൻ—മുതിരത്തക്കതുപോൽ
ചൊല്ലുകസുമുഖീ! നിൻ പ്രിയതമനാരാണാവോ.
ശ്രുതപരമുള്ളോൻ—ശക്തിമകലതുന്നോൻ
എന്മണവാളൻ—പതിനായിരമതിലും ശ്രേഷ്ഠൻ.
മൊറിയോറാഹേം....

## പ്രാർത്ഥന

സ്വർഗ്ഗീയമണവാളനായ മിശിഹാതമ്പുരാനേ! നിൻെറ സംബന്ധികളിലും സഖികളിലും അധികം വിശേഷമായി, ആനന്ദതൈലത്താൽ നീ അഭിഷിക്തനായി. ഞങ്ങളുടെ മാനുഷികത്വത്തിൽ ദൈവികത്വം നീ പൂശി, രണ്ടിനെയും ഒന്നാക്കി, നിസ്സാരമായതിനെ നിനക്കായി സ്വീകരിച്ചിട്ട്, വിശിഷ്ടമായതിനെ ഞങ്ങൾക്കായി നീ നൽകി. ഇപ്പോൾ നാഥാ! സത്യമായ ഈ അഭിഷേകംമൂലം ഞങ്ങൾ പരിപാകതയും വിശുദ്ധിയുംകൊണ്ട് ഏക ആത്മീയ പൂർണ്ണമനുഷ്യൻെറ തികവിലേയ്ക്ക് ഒന്നായി ചേരുവാൻ തക്കവണ്ണം ഞങ്ങളെ ഒന്നിപ്പിക്കണമേ. ഞങ്ങൾ നിന്നെയും നിൻെറ പിതാവിനെയും വിശുദ്ധറൂഹായെയും സ്തുതിച്ചു വണങ്ങി മഹത്വപ്പെടുത്തും. ഹോശെ...

## കുക്കിലിയോൻ (ആറ്)

1 ദൈവം വിഖ്യാതൻ യൂദിൽ—ഹാ.... ഉഹാ....
ഇസ്റായേലിൽ തൻ നാമം ശ്രേഷ്ഠം.

2 തൻകൂടാരം ശോലീമിൽ—ഹാ.... ഉഹാ...
വാസസ്ഥാനം സീയോനിൽ.

3 അവിടെയടരതിൽ വില്ലും വാളും—ഹാ.. ഉഹാ....
കുന്തവുമേന്തിയ പാണികളെ ഭഞ്ജിച്ചാൻ.

4 നിന്മാമലയിൽ ദീപ്തിമയൻ നീയഭിഷിക്തൻ—
ഹാ......ഉഹാ...
ഭോഷന്മാരഖിലം സംഭ്രമമാർന്നു.

5 ബലവാന്മാർ നിദ്രയിലാണ്ടു—ഹാ....
യാക്കോബിന്നീശയോനേ നിൻ ശാസനയാലവരുടെ കരബലമററു.

6 നീ ഭീകരനാണുടയോനേ! യശചടേന്മാർ മന്ദിച്ചു—ഹാ...
ഈ രോഷത്തെ നേരിട്ടമേവൻ.
7 കോപ്പിച്ചു നീ വിധിവാനീന്നും—ഹാ....
ഇക്ഷിതിയിത്തു കണ്ടേററം പേടിച്ചു.
8 വിധികല്പിക്കാനെഴുന്നേൽക്കും ദൈവം—ഹാ....
സർവ്വദരിദ്രജനത്തേയും സംരക്ഷിപ്പാൻ.
9 മാനവമാനസമങ്ങേയ്ക്കായ് സ്തുതിഗാനം പാടും—ഹാ....
ക്രോധാംശത്തെ കോപം നീക്കും.
10 നാഥന്ന നേർച്ചകൾ നേരിൻ നിറവേററിൻ—ഹാ.....
ചുററിനുമുള്ളോരെല്ലാമുഗ്രന്ന നൽകും കാണിക്ക.
11 കീഴിലമർത്തുമവൻ കോയ്മക്കാരെ—ഹാ.....
അവനവനീശന്മാർക്കതി ഭീകരനാകും.

ബാറെക്മോർ—ശ്രുബഹൊ....

(കോലൊദ് ശ്രുബഹൊ)

**പെത്ഗോമൊ**— ഞങ്ങളുടെ പിതാക്കന്മാരുടെ ദൈ
വമേ! നീ വന്ദ്യനും എന്നേയ്ക്കും സ്തു
ത്യനും സംപൂജ്യനുമാകുന്നു.

മേനികറുത്തോരു ഞാനഴകുള്ളോരു
കേദാർ നാട്ടിൻ—കൂടാരത്തിനു നേരായോരു
ശ്ലേമൂൻ മന്ദിര സുന്ദരിയെന്നെ
സൂക്ഷിച്ചുർശ്ലേം—നന്ദിനിമാരേ! നോക്കായ്‌വിൻ.
കതിരോൻ കതിരുകളേററു കറുത്തെൻ
സോദരരെന്നെ—മുന്തിരിവിള നോക്കാനാക്കി
സ്വന്തം തോപ്പിലെ മുന്തിരിലതകളെ
മുമ്പൊരുനാളും—ഞാൻ നേരിൽ കാത്തോളല്ല.

മെനൊല....……

നിന്റെ പരിശുദ്ധമായ മഹനീയ
നാമം വന്ദ്യവും സ്തുത്യവും സംപൂജ്യ
വുമാകുന്നു.

ലബനോൻ ഗിരിവിട്ടെന്റെ സഹോദരി
വധുവേ! വരിക—വരിക ജവം സഹജേ കാന്തേ!
സോയീർ ഹെർമ്മോൻ പർവ്വതനിരയും
നരിയുടെ കുന്നും—പിന്നിട്ടണയുക സാമോദം.
നിൻ വസനത്തിൻ വാസന കാമ്യം
ലബനോൻ പോൽ നിൻ—ഭൂഷസുഗന്ധം വീശുന്നു
എൻ സോദരിയാം പ്രിയയുടെ തോട്ടം
വേലികളാലേ—വലിയിതമായ് സ്ഥിതിചെയ്യുന്നു

മൊറിയോ റാഹേം ....

## പ്രാർത്ഥന

കർത്താവേ! കാതോലികവും ശ്ളൈഹികവുമായ നിൻെറ വിശുദ്ധസഭയിൽ, ഭിന്നിപ്പാവതല്ലാത്ത നിൻെറ യഥാർത്ഥ സ്നേഹം നൽകണമേ. എല്ലാ അബദ്ധോപദേശങ്ങളേയും ഭിന്നതകളേയും പിരിച്ചിലുകളേയും അതിൽനിന്ന നീക്കിക്കളയണമേ. നിന്ദ്യവും വിനാശകരവുമായ എല്ലാ വിതദ്ധോപദേശങ്ങളേയും, സഭയിലെ സൌഖ്യോപദേശങ്ങളാൽ തെളിയിച്ചു കാണിക്കണമേ. സത്യവിശ്വാസത്തിൻെറ—സത്യമതത്തിലെ ഉത്തമോപദേശങ്ങളുടെ—സുസ്ഥിരമായ ഏകചിന്തയിൽ തിരുസഭ ജീവിച്ചുകൊണ്ടു്, നിനക്കും നിൻെറ പിതാവിനും വിശുദ്ധ റൂഹാക്കും എന്നും സ്തുതിയും സ്തോത്രവും സമർപ്പിക്കമാറാകണമേ. ഹോശൊ....

## കുക്കിലിയോൻ (ഏഴ്)

1. ഉടയോൻ വാഴ്ചനടത്തീ ജാതികളിളകം—ഹാ—ഉഹാ...
ക്രോബകരാംമേലവനാരൂഢൻ ലോകം ഞെട്ടും.
2. കർത്താവേററം ശ്രേഷ്ഠൻ സീയോനിൽ—ഹാ—ഉഹാ...
ജാതികളൊക്കെക്കൊളുൽകൃഷ്ടൻ.
3. താവകഭീകരപാവനനാമത്തേയവർ വാഴ്ത്തും—ഹാ—ഉഹാ...
നീതിയെ രാജബലം സ്നേഹിക്കും.
4. നേരും ചൊവ്വും നീ കൈക്കൊണ്ടു—ഹാ...
നീ പാലിച്ചു യാക്കോബിൽ ധർമ്മം.
5. നമ്മുടെ കർത്താവിനെ വാഴ്ത്തിൻ—ഹാ...
തൽപാദങ്ങളെ വന്ദിച്ചിടുവിൻ.
6. ആചാര്യന്മാരാം മോശയുമഹറോനും—ഹാ...
തന്നെ വിളിപ്പോനാം ശമുവേലും സിദ്ധന്മാർ.
7. ആഹ്വാനം ചെയ്യപ്പോറം കർത്താവുത്തരമരുളി—ഹാ...
സംസാരിച്ചാൻ മേഘസ്തംഭത്തിൽ.
8. നിൻ സാക്ഷ്യത്തൊട്ടടമ്പടിയും പാലിച്ചാർ—ഹാ...
മറുപടിയുടയോൻ നാഥാ! നീ നൽകി.
9. നീ പകരം ചോദിപ്പോനാണുടയോനേ—ഹാ...
കർമ്മങ്ങാംക്കൊന്നതുപോൽ പ്രതിദാനം നൽക.
10. നമ്മാംക്കുടയോനാം കർത്താവിനെ വാഴ്ത്തിൻ—ഹാ.
തൻപാവനശൈലത്തെ വന്ദിപ്പിൻ.

11. സർവ്വേശ്വരനാമുടയോൻ പരിശുദ്ധൻ—ഹം...
ദേവാധീശാ! നീ സ്തുതിയോഗ്യൻ.

ബാറെക്ˇമോർ—ശുബഹോ......

(മ്ˇശീഹൊ ദമ്ˇലാക്കˇ)

**പെത്ˇഗോമൊ**—കർത്താവിൻെറ സകല ദാസന്മാരുമേ!
തന്നെ വന്ദിച്ച് വാഴ്ˇത്തി എന്നും സ്തു
തിപ്പിൻ.

ചേതോഹരമാമഴകേലും—തോഴീശാലേം സുകുമാരീ
ശോഭനശിബിരാസമൂഹംപോൽ—നീ രമണീയതയേറു
ന്നോരം
എന്മണവാട്ടീനിന്നധരം—ചെമ്പട്ടിൻ നൂൽപോലല്ലോ
നിൻ മൃദുനാദം കേൾക്കട്ടെ—മോഹനരൂപം കാണട്ടെ.

മെന ഓലം......

ഹാനനിയാ, ആസറിയാ,മീശാ
യേൽ എന്നിവരേ! തീച്ചൂളയ്ക്കുള്ളി
ൽ നിങ്ങൾ കർത്താവിനെ വാഴ്ˇത്തി
എന്നും സ്തുതിച്ചു പുകഴ്ˇത്തുവിൻ.

ശ്രേഷ്ഠാചാര്യൻ തൃക്കൈയാൽ—പാവനമാക്കാനർപ്പിതമാം
അദ്ˇഭുതമൂറോൻപാത്രത്തിൽ—വിസ്മയപൂർവ്വം ഞാൻ
നോക്കി
റൂഹായാലീതൈലമിതാ—മൂറോനായ് മാറീടുന്ˇനു
മൂറോനാൽ നാം നേടുന്ˇനു—വരമാത്മീയം സ്ˇനാന
ത്തിൽ.

മൊറിയോറാഹേം......

## പ്രാർത്ഥന

സാക്ഷാൽ മണവാളനും സകലത്തിൻെറയും ദൈവവുമാകുന്ന യേശുമശിഹാ! നിൻെറ പരിശുദ്ധസഭയെ മോഹനീയമായ നിൻെറ യോഗ്യതകൊണ്ട് നീ അലങ്കരിച്ചു. വെയിലുകൊണ്ടുള്ള കറുപ്പുനിറത്തിനു സാമ്യമായ പൈശാചിക അന്ധകാരത്തിൽ നിന്ന് നീ അതിനെ വിടുർത്തി. ശോഭയേറിയ പ്രകാശവസ്ത്രങ്ങളാൽ അതിനെ നീ ശോഭിപ്പിച്ചു. നാഥാ! ഇപ്രകാരം നിൻെറ കല്പനാനുഷ്ഠാനമാകുന്ന ധാർമ്മിക അങ്കി ഞങ്ങളെ ധരിപ്പിക്കണമേ. കർത്താവേ! ശോഭിതമണവാട്ടിയുടെ തോഴന്മാരോടൊരുമിച്ച്, നിൻെറ മഹത്തരമായ മണവറയിൽ ഞങ്ങൾ പ്രശോഭിതരാകുമാറാകണമേ. സ്തുത്യനായ നിന്നെയും ശ്രേഷ്ഠനായ നിൻെറ

പിതാവിനെയും നിൻെറ പരിശുദ്ധറൂഹായേയും എന്നും ഞങ്ങൾ വന്ദിക്കും—ഹോശൊ......

## കുക്കിലിയോൻ (എട്ട്)

1. നിൻ പകയരെനിൻ കാൽക്കീഴാക്കുംവരെയും—ഹാ—ഉഹാ
മേവുകനീയെൻവലമായെന്നെൻ കർത്താവൊട്ട
കർത്താവോതി.

2. സീയോനീന്നു നിനക്കുടയോൻ ബലവത്താകുംവടി
നൽകും—ഹാ—ഹാ...
വൈരിഗണത്തിന്മേൽ നീ വാഴും.

3. നിൻ മഹിതജനം ഭീകരമാംനാൾ തന്നിൽ—ഹാ—ഉഹാ...
ശോഭിക്കും പരിപാവനമാം തേജസ്സിൽ.

4. ശിശുവേ നിന്നേയുദരത്തിൽ പണ്ടേ ഞാനരുവാക്കി—ഹാ—
ശപഥം ചെയ്താൻ വ്യാജം ദൈവം പറകില്ല.

5. മൽക്കിസദേക്കെന്നതുപോലെ—ഹാ—
ശ്രേഷ്ഠപുരോഹിതനാകും നീയെന്നും.

6. നിൻ വലഭാഗത്തുണ്ടുടയോൻ—ഹാ...
അരചൻ കോപദിനത്തിൽ ധൂളിക്കും.

7. ജാതികളെ വിധിക്കും നിറയും ശവമെങ്ങും—ഹാ...
ധരയിലനേകശിരസ്സുകളെ വിച്ഛേദിക്കും.

8. വഴിയിലവൻ നീരുകുടിക്കും താഴ്വരയിൽ—ഹാ...
തന്മൂലവൻ തൻ തലയുയരും.

ബാറെക്മോർ—ശുബഹോ...

മറിയാംപറഞ്ഞതെന്തെന്നാൽ.....ഇത്യാദി.

(ആത്തു് ഈ സൈക്ക്)

ക്ഷുദാശകളെല്ലാം പൂർണ്ണം—സുരഭിലമാമിത്തൈലത്താൽ
മനസാമാനവനായോനേ!—മശിഹായാംനാഥാ! സ്തോത്രം

മെനഓലം......

മാന്യമതാം നിൻ മൌലിയതിൽ—തൈലംപൂശി പാപിനി
നിൻ
കബറേററം സൂചിപ്പിച്ചു—മശിഹായാം നാഥാ! സ്തോത്രം.

മൊറിയോറാഹേം.......

# പ്രാർത്ഥന

പൂർണ്ണത നൽകുന്നവനും അനുഷ്ഠാനങ്ങളെ പൂർണ്ണമാക്കുന്നവനും പൂർത്തീകരിക്കപ്പെടുന്നവരെ സമ്പൂർണ്ണരാക്കുന്നവനുമായ കർത്താവേ! ജീവനുള്ള പരിശുദ്ധാത്മാവിന്റെ സമ്പൂർണ്ണ നൽവരങ്ങളാൽ നിന്റെ വിശുദ്ധ ശ്ലീഹന്മാരെ നീ പൂർണ്ണരാക്കിത്തീർത്തു. അഗ്നിനാവുകളുടെ രൂപത്തിൽ—അവരിൽ നീ ആത്മാവിനെ ചൊരിഞ്ഞു. ഇപ്പോഴും കർത്താവേ! നിന്റെ ദിവ്യകൃപാദാനം ഞങ്ങൾക്കും ചൊരിഞ്ഞു തരണമേ. ഞങ്ങളിൽ നിന്നു പാപമുൾപ്പടർപ്പിനെയും എല്ലാവിധ വഞ്ചനയേയും അധർമ്മമാലിന്യത്തേയും നീക്കി മായിച്ചുകളയണമേ. പരിശുദ്ധവും ദൈവികവുമായ നിന്റെ നൽവരങ്ങളാൽ ഞങ്ങളെ അലങ്കരിച്ചു ശോഭിപ്പിക്കണമേ. സ്വർഗ്ഗീയവും സമൃദ്ധവുമായ നിന്റെ ദാനങ്ങളാൽ ഞങ്ങളെ പോററി—ഐശ്വര്യപ്പെടുത്തണമേ. ഞങ്ങൾ നിന്നെയും നിന്റെ പിതാവിനെയും വിശുദ്ധ റൂഹായേയും മുടങ്ങാതെ സ്തുതിച്ചു പുകഴ്ത്തുമാറാകണമേ. ഹോശൊ......

ദൈവമേ! നിന്റെ കൃപയിൻപ്രകാരം ......... ഇത്യാദി 51—ാം മസുമൂറാ.

കോന്തനൊ—(മ്ശീഹൊദമ്ലാക്ക്)

പുണ്യപിതാവിൻ പാണികളാൽ—പാപവിമുക്തിക്കായ് തൈലം
ശുദ്ധീകൃതമായീടുന്നു—വിമലസഭേ! സന്തോഷിക്ക.

തൈലസമേതംവന്നോരാ തൻ—പാപം മോചിച്ചോൻ മശിഹാ!
നൽകുക പാപവിമോചനമീ—ശുദ്ധീകൃതമാം തൈലത്താൽ

കൂറാൽ മൂറോനെന്നേവം—തിരുനാമം കൈക്കൊണ്ടോനേ!
ഇത്തൈലത്താൽ നീക്കുകനി—ന്നിടവക തൻപാപം മ്ശീഹാ!

ജഡമാർന്നൊരുപാവനമൂറോ—നെന്നേവംസങ്കീർത്തിതനേ!
ഈ ശുദ്ധീകൃതതൈലത്താൽ—മശിഹാ!പാപം മോചിക്ക.

തൻ ദിവ്യതയാൽ—മർത്യതയെ—യഭിഷേകംചെയ്തോൻ മശിഹാ!
ഈതൈലത്താൽ നീക്കുകനി—ന്നിടവക തൻ പാപം നാഥാ!

ശീമോൻഭവനേ തൈലത്താൽ—മറിയാമഭിഷേചി
ച്ചോനേ!
നൽകുക പാപവിമോചനമീ—ശുദ്ധീകൃതമാം തൈല
ത്താൽ.

മോശയോടരചർക്കഭിഷേകം—നൽകാൻ കല്പിച്ചോൻ
മശിഹാ!
ഈ ശുദ്ധീകൃതതൈലത്താൽ—ഇജ്ജനപാപം മോചിക്ക.

മശിഹാ!തൈലം നിൻ തലയിൽ—പൂശിയവേശ്യക്കെ
ന്നോണം
നൽകുക പാപവിമോചനമീ—തൈലത്താലീ ഞങ്ങ
ൾക്കും.

തൻ പ്രിയരെക്കാം ശ്രേഷ്ഠതയിൽ—നൽ തൈലത്താലഭി
ഷിക്താ!
ശുദ്ധീകരണം നൽകുക നിൻ—മണവാട്ടിയ്ക്കീ തൈലത്താൽ
ബാറെക്മോർ— ശുബഹോ....

(ഹൌദതജൻ)

പാപിനിപാത്രമൊടാഗതയായ് നിൻതലയിൽതൈലം
പൂശി
വിസ്മയകരമാം നിന്നുടെ ശവസംസ്കാരം സൂചിപ്പിച്ചു.
ദൃഷ്ട്വാ—ഞങ്ങളെ നിറവേററാൻ, മഹിതാ—ചാര്യൻ
പാണികളാൽ
ഇന്നേരം ശുദ്ധീകൃതമാം—മൂറോനും മുൻകാണിച്ചാരം.

കോന്തനൊ—(സീയോൻകോട്ടയിൽ)

**പെത്ഗോമൊ**— കതിരപ്പട്ടാളത്തിന്മേൽ വിജയിയാ
യി, അശ്വാരൂഢരെ കടലിൽ വീഴ്ത്തി
യ പ്രബലനായ കർത്താവിനെ നാം സ്തു
തിക്കണം.

വറുതിക്കമെരാഞ്ഞൊരുപാരാ—വാരം വററിക്കരകണ്ടു
തിരമാലകളിളകും കടലി—ന്നടിതൻനടുവിൽക്കൂടിയഹോ
ഇസ്രായേലിൻപുരുഷാരം—കാൽനനയാതക്കരെയെത്തി
വന്ദ്യജഗത്പതിയേ നമ്മരം—ക്കൊന്നായിപ്പോരം കീർത്തി
ക്കാം
വന്ദ്യപിതാവേ! തൃക്കൈയിൽ—വിശ്വാസത്തൊടു നൽകി
യതാം
ഇക്കുടാശയനഷ്ടിപ്പാൻ—സാധിച്ചില്ലംഗീകൃതനാം

മോശസ്സും ലേവികലത്തിൻ—സന്തതിയായിട്ടമഹറോനും
ശുദ്ധീകരണം നൽകിട്ടമീ—മൂറോൻതൈലത്തിൻപാത്രം
ഗാത്രംപൂണ്ടൊരു മശിഹായെ—വെളിവായ് സൂചിപ്പിക്കുന്നു.
ആഗതനാവുക ലബനോനേ!—സ്വാഗതമൽവായ്നറുദീനേ!
നിങ്ങടെ പരിമളവർഗ്ഗത്തെ—ഞാനിപ്പോഠം സ്തുതിചെയ്യട്ടെ
നിങ്ങഠംക്കധികമലങ്കാരം—തന്നോനെ ഞാൻ വാഴ്ത്തട്ടെ.

പ്രബലനും മഹത്വമുള്ളവനുമായ
കർത്താവു് നമ്മുടെ രക്ഷകനായിത്തീർന്നു.

മേത്തരമായൊരുതൈലമതും—പരിമളവർഗ്ഗങ്ങളുമൊപ്പം
കുപ്പിയിലാക്കിപ്പരിചോടേ—രാജപുരോഹിതദർശകരെ
അഭിഷേകംചെയ്‌വാൻ ദൈവം—മൂശാനിബിയൊട്ട കല്പിച്ചു
മൂറോനണിയാത്തോൻ സഭയിൻ—കൂടാരംപൂകീടൊല്ലാ.
നിൻ കൂടാരം കാദോർ,നീ—കണ്ഠത്തിൽ പൊന്നണിയുന്നു.
നിങ്ങടെഭൂഷാദായകനാം—സ്തുതി യോഗ്യനെ ഞാൻ
വാഴ്ത്തട്ടെ

ബാറെക്മോർ—ശുബഹോ....
മെനഓലം......

(കദ്ശ്ളേമൂൻ)

ഉപമകളാൽ—ശ്ളേമൂൻചൊന്നാനേവം
ചാരുമുഖീ—പാരം നീ ശ്ളാഘിക്കും നിൻ പ്രിയനേവൻ
എൻ നാഥൻ പതിനായിരമതിലുത്തമനാം
തൻ പൂങ്കാവാണിസ്രായേൽ
ശുഭ്രൻയാക്കോബിൻ ലതയിൽ
രക്തൻ നറുദീൻ തൈലത്തിൽ
മൂദ്ലൻ ലബനോൻ കാരകിലിൽ
പാർക്കിലിവൻ—ദൈവസമൻ
വിശ്രുതനാമിവനെ നാം വാഴ്ത്തീടുന്നു.

മൊറിയോറാഹേം.......

## പ്രാർത്ഥന

മോഹനീയവും ആനന്ദകരവുമായ പരിമളവും, പകർന്ന സുഗന്ധതൈലവുമാകുന്ന ഞങ്ങളുടെ മശിഹാതമ്പുരാനേ! ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി നിന്റെ ദൈവത്വംകൊണ്ടു് ഞങ്ങളുടെ മനുഷ്യത്വത്തെ നീ പൂശുകയും, സ്വഭാവത്തിലും ക്നൂമ്മായിലും ഐക്യമായി നീ ഞങ്ങളുടെ സ്വഭാവത്തോടു യഥാർത്ഥമായി, അത്ഭുതകരമാംവിധം, സംയോജിക്കുയും ചെയ്തു. മഹത്തായ സ്വർഗ്ഗീയ നൽവരങ്ങളുടെ പൂർത്തീകരണത്തിനായി പരിശുദ്ധ

മൂറോൻെറ ഈ മർമ്മം, നിൻെറ വിശുദ്ധ ശ്ളീഹന്മാർക്ക നീ ഭരമേല്പിക്കയും ചെയ്തു. ഇപ്പോഠം കർത്താവേ! നിൻെറ ആത്മീയനൽവരങ്ങളുടെ പരിമളവാസനകൊണ്ടു ഈ സമയത്തു്—ഈ നാഴികയിൽ—ഞങ്ങളെ നിറയ്ക്കണമേ. ക്ലദാശാപരവും വിശുദ്ധവുമായ ഈ ശുശ്രൂഷയ്ക്കു ഞങ്ങളെ പ്രാപ്തരാക്കേണമേ. ഞങ്ങളിലുള്ള നിൻെറ സഹായങ്ങഠംക്കും ദാനങ്ങഠംക്കുംവേണ്ടി, നിന്നെയും നിൻെറ പിതാവിനെയും വിശുദ്ധ റൂഹായെയും എന്നും ഞങ്ങഠം സ്തുതിക്കമാറാകണമേ—ഹോശൊ.....

കോന്നൂനൊ (ബ്രിക്ദ്ഹാദീ)

**പെത്ഗാമൊ**—എൻെറ ഹൃദയം കർത്താവിൽ ബലം ധരിച്ചു. എൻെറ ദൈവത്താൽ ശത്രുക്കഠംക്കെതിരേ എൻെറ കൊമ്പുയരുകയും എൻെറ വായ് തുറക്കപ്പെടുകയും ചെയ്തു. എന്തെന്നാൽ നിൻെറ രക്ഷയാൽ നീ എന്നെ സന്തോഷിപ്പിച്ചു.

ഈശായ്പുത്രനെയഭിഷേകം—ചെയ്‌വാൻ തൈലവുമായ്
എത്തിയശമുവേലീമർമ്മം—സൂചിപ്പിച്ചു പുരാ
ഉടൽപൂണ്ടോൻതൻ സാദൃശ്യം—ദാവീദിൽ ദർശി—
ച്ചിവനുടയോൻ തന്നഭിഷിക്തൻ—താനെന്നുരചെയ്താൻ
കർത്താവേ!നീ പരിശുദ്ധൻ—പാരം സ്തുതിയോഗ്യൻ
നാഥാ! മാനവജാതിയെനീ—മാത്രം സ്നേഹിപ്പൂ.

ദേവാലയമറചീന്തുകയാൽ—പൌരോഹിത്യമതും
തൈലക്കൊമ്പിൻനഷ്ടത്താൽ—രാജസ്ഥാനമതും
യൂദജനങ്ങളിൽനിന്നുടയോൻ—നിശ്ശേഷം നീക്കി
ഇൻഗോദിലെ മുന്തിരിവിളയെ—ധൂളിച്ചോൻ ധന്യൻ
കർത്താവേ! നീ പരിശുദ്ധൻ—പാരം സ്തുതിയോഗ്യൻ
നാഥാ!മാനവജാതിയെ നീ—മാത്രം സ്നേഹിപ്പൂ.

കർത്താവിനെപ്പോലെ പരിശുദ്ധൻ
ഇല്ല. നമ്മുടെ ദൈവത്തെപ്പോലെ
പ്രബലനും താനല്ലാതെ മററാരുമില്ല.

സ്വർഗ്ഗാഗാരംതൈലവണി—ക്കെന്നേവംവിധമാം
ദാവീദിൻപ്രവചനമെല്ലാം—ചാലേ നിറവേറി
ദേവാലയമതിൽ നിൻ ചേലാ—കർമ്മം സാധിതമായ്
തൈലവണിക്കിൻ നൽതൈലം—കൊണ്ടു പാപിനിയാഠം
കർത്താവേ! നീ പരിശുദ്ധൻ—പാരം സ്തുതിയോഗ്യൻ
നാഥാ!മാനവജാതിയെ നീ—മാത്രം സ്നേഹിപ്പൂ.

ബാറെക്മോർ—ശുബഹോ.....
മെനഓലം.....

(ആത്തൂ് ഈ സൈക്ക്)

ഉപമകളാമീന്തപ്പനമേൽ—കയറാം സുകുമാരീ! വരിക
കൊട്ടവെയിലേറു കറുത്തോളെ—തോപ്പിൻകാവലിനാരാക്കി
എൻ പ്രിയതമനുദ്യാനത്തിൽ—നൽപനിനീർച്ചെടികൾക്കിട
യിൽ

തിരുനാമം മൂറോനെന്നാ—ണീയുദ്യാനം കല്ലറയാം
സുന്ദരമാം പനിനീർചെടികൾ-നീതിപ്രിയർ തന്നാത്മാക്കൾ
സഭതൻ മണവാളൻ മശിഹാ—ഈന്തപ്പനയോർത്താൽ
സ്ലീബാ
അതിനാൽ നേടീനാം വീട്ടതൽ—മശിഹാതാൻ മനുജസ്നേഹി.
മൊറിയോറാഹേം.......

## പ്രാർത്ഥന

വിശുദ്ധ സഭയാകുന്ന മഹനീയ മണവാട്ടിയുടെ ആന്തരീയ പ്രിയനും, പരിശുദ്ധവും ലോകത്തിനു ജീവനെ ഒഴുക്കിക്കൊടുക്കുന്നതുമായ തന്റെ വിലാവിൽനിന്നു് ഒഴുകിയ വിലയേറിയ രക്തത്താൽ തനിക്കായി അവളെ വിവാഹനിശ്ചയം ചെയ്തിട്ടു്, ആകെൽക്കറുസായെന്ന ആന്തരീയവെയിൽ മൂലമുണ്ടായ കറുപ്പുനിറത്തെ, ആത്മീയമാമോദീസായാൽ നീക്കി ശുദ്ധീകരിച്ചു്, തന്റെ മഹനീയനാമത്തിനു ശോഭയേറിയ മണവാട്ടിയായി അവളെ നിയോഗിച്ചവനുമായ സത്യമണവാളനായ മിശിഹാതമ്പുരാനേ! ഈ സമയത്തു് എല്ലാ പാപമലിനതകളിൽനിന്നും കറകളിൽനിന്നും വെടിപ്പാക്കപ്പെട്ടു്, പ്രകാശമേഘംപോലെ അവരം കാണപ്പെടുമാറാകണമേ. കർത്താവേ! ഇപ്പോഠം നീ എഴുന്നള്ളി, നിന്റെ ജീവകരസ്ളീബായാകുന്ന ദൃഷ്ടാന്തപരവും ഉപമാത്മകവുമായ ഈന്തപ്പനയെ കടാക്ഷിക്കണമേ. എല്ലാ മർമ്മങ്ങളുടെയും പരിപൂർത്തിയും, ദൃഷ്ടാന്തങ്ങളുടെയും ഉപമകളുടെയും പൊരുളുമാകുന്ന ഈ ആത്മീയമൂറോന്റെ കുദാശയിൽ നീ ശ്രദ്ധിക്കണമേ. വി: സഭ നിന്റെ ആത്മീയപരിമളവാസനയെല്ലാൻ ഓടി അടുത്തുവന്നുകൊണ്ടു്, മഹാരാജാവേ! വിശിഷ്ടവും കമനീയവുമായ നിന്റെ പള്ളിയറയിൽ എന്നെ പ്രവേശിപ്പിക്കണമേ എന്നു് തിരുസന്നിധിയിൽ അട്ടഹസിച്ചു പറയുന്നു. അതു നിനക്കും നിന്റെ പിതാവിനും വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും സമർപ്പിക്കയും ചെയ്യുന്നു. ഹോശെ...

(മ്ശീഹൊ എസീലേദ്)

**പെത്ഗോമൊ**—കർത്താവേ! നിന്റെ ശ്രുതി കേട്ടു്
ഞാൻ ഭയാകുലനായി. നിന്റെ കൈവേല
കഠം കണ്ടു് ഞാൻ പരിഭ്രമിക്കയുംചെയ്തു.

ആത്മീയൻനിബിയാം—ഹെബ്ക്കുക്കേ! പറയൂ
എന്തിനു വിസ്മിതനായ്—മിണ്ടാതിങ്ങനെ നിൽക്കുന്നു.
ദൈവശ്രുതിയെന്നിൽ—സംഭ്രമമുളവാക്കി
തൻചരിതത്തിൽ തൻ—ശ്രേഷ്ഠതയുടെ വിനയംപാർത്തേൻ.

രണ്ടു ജീവികാക്കിടയിൽ നീ അറിയ
പ്പെട്ടു. സംവൽസരങ്ങൾക്കുള്ളിൽ
നീ കാണപ്പെട്ടും. കാലം അടുക്കു
മ്പോൾ നീ വെളിപ്പെട്ടും.

ജഡമാർന്നൊരുദേവൻ—നാമം പൂണ്ടോനാം
പൂർവ്വികനിബിമോശ—ഭ്രമമാർന്നാൻ കൂടാരത്തിൽ
സുരഭിലതൈലമതാം—മൂറോനാം നിന്നെ
ശ്രേഷ്ഠാചാര്യന്മാർ—കണ്ടാലും കൊണ്ടാടുന്നു.

പരിമളതൈലം നിൻ—തിരുമെയ്യിൽപൂശി
പാപങ്ങൾക്കെല്ലാം—പാപിനിപരിഹാരംനേടി
അതിനാൽ ഹാശായാൽ—രക്ഷിതയായ സഭ
നിൻമൃതിസംസ്കാരം—എന്നിവ സൂചിതമായ്‌വന്നു

ബാറെക്മോർ—ശുബഹോ....
മെനഓലം......

(സീയോൻ കോട്ടയിൽ)

എൻപ്രിയമണവാളാ!നിന്നെ—തരുണികളേററംസ്നേഹിച്ചു
നിൻകൃപവീഞ്ഞിലുമധികാമ്യം—ധാർമ്മികർ നിന്നെ
സ്നേഹിച്ചു.
നാരികളെ നേരുള്ളോരെ—നീ സ്നേഹിച്ചതുമോർക്കേണമേ
ആപ്പിൾകനിപോൽ നീ കാമ്യൻ—പനിനീർപൂപോൽ
രമണീയൻ
നിബികളിലും ദേവാത്മജരാം—ശ്ളീഹരിലും നീ സുന്ദരനാം
നിൻവരവിനുനോക്കിപ്പാർത്തേൻ—നിൻ പാർശ്വത്തിലിരു
ന്നേൻ ഞാൻ
നിൻ സുവിശേഷം കാത്തഥ നിൻ—ശാശ്വതശക്തിയെ ഞാൻ
വാഴ്ത്തി.

മൊറിയോറാഹേം......

## പ്രാർത്ഥന

ശോഭയുള്ള മണവാട്ടിയും സന്നദ്ധപ്രകാശവതിയുമായ സഭയുടെ സുന്ദരവരനും പ്രസന്നമോഹനീയനും സാക്ഷാൽ പ്രിയനുമായ മിശിഹാതമ്പുരാനേ! കന്യകകളായ യുവതികൾ നിന്റെ സൌന്ദര്യത്തെ മോഹിച്ചു. നിന്റെ ആർദ്രത വീഞ്ഞിലും നല്ല

താകുന്നു. നിൻെറ ദർശനം വിശിഷ്ടവും ആന്തരീയലില്ലിപുഷ്പങ്ങൾക്ക തുല്യം ഏററം മോഹനീയവുമാകുന്നു. നീതിമാന്മാരുടെ ആത്മാക്കൾ നിനക്ക പ്രിയങ്കരങ്ങളാകുന്നു. ഫലം കായ്ക്കുന്ന വൃക്ഷങ്ങളുടെ നിലയിൽ ദീർഘദർശിമാരും ശ്ളീഹന്മാരും സ്ഥിതിചെയ്യുന്നതും, ഗൂഢാർത്ഥത്തിൽ ന്യായപ്രമാണമെന്നു ഗ്രഹിക്കുന്നതുമായ വനത്തിലെ വൃക്ഷത്തിൽ, നീ ഒരു വാസനയുള്ള ആപ്പിൾ പഴം പോലെയാകുന്നു. തന്മൂലം മഹനീയസഭയാകുന്ന നിൻെറ മോഹനീയ മണവാട്ടി, നിനക്കായി പ്രത്യേകം കാംക്ഷിച്ചുകൊണ്ടു്, നിൻെറ തണലിൽ ഇരുന്നു്, നിൻെറ സുവിശേഷത്തെ ആചരിക്കുന്നു. ഇപ്പോൾ അതു നിനക്കും നിൻെറ പിതാവിനും വിശുദ്ധ റൂഹായ്ക്കും സ്തുതി സമർപ്പിക്കയും ചെയ്യുന്നു. ഹോശൊ......

(ഹ ദൌ ആമ്മെ)

**പെത്ഗാമൊ**–എൻെറ ആത്മാവു രാത്രിസമയത്തു് നിനക്കായി വാഞ്ഛിച്ചു.
എൻെറ ഹൃദയത്തിൽ എൻെറ
ആത്മാവു് തിരുസന്നിധിയിലേയ്ക്കു മുമ്പിടുന്നു.

ചിറകാറാറുള്ളോരാം—സ്രാപ്പേന്മാർ നിന്നെ
അനവരതം സ്വർഗ്ഗത്തിൽ—ശുശ്രൂഷിക്കുന്നു.
ഇതുദർശിച്ചേശായാ—നിബിവരനാത്മീയൻ
ഏവംവിധമട്ടഹസി—ച്ചോതീടുന്നു.
കർത്താവേ !നിന്നെയഹോ—വലയംചെയ്യും
ജീവികൾ തൻവടിവെന്നെ—യതി വിസ്മിതനാക്കി.
മിഴിയനവധിയുള്ളോരും—തീച്ചിറകുള്ളോരും
എരിതീയാലാവൃതരും—മിന്നലണിഞ്ഞോരും
മാനവരിൽ സ്നേഹമെഴും—സകലാധീശാ !
സൃഷ്ടികളെയോർത്തങ്ങയെ—ഞാൻ കീർത്തിക്കുന്നു.
ഐശായൻ ദാവീദിനെ—യഭിഷേകംചെയ്യ
തൈലക്കൊമ്പന്നിങ്ങനെ—സൂചനയായ്ചൊന്നു
ഇസ്രായേൽരാജ്യത്തിനു—രാജാവാമെന്നു്
ശമുവേലേ !ഞാൻ ചൊന്നവ—നിവനാംനൂനം.
ശമുവേലിതുകേട്ടപ്പോൾ—സൂചനകാട്ടീടും
തൈലത്താൽ ദാവീദിനെ—യഭിഷേകംചെയ്തു.
എൻ കരളിനുയോജിച്ചോരു—മാനവനേ ഞാൻ
കണ്ടുപിടിച്ചവലംബം—കൈകൾക്കേകി.
എന്നുള്ളോരു വചനംപോ—ലവനെല്ലാരും
പരിപാവനനെന്നപദം—പരിചോടേകി.
അവനിൽനിന്നഭിഷിക്തൻ—മശിഹായുദയംചെയ്തു

സമലംകൃതമുദ്രയതാം—മൂറോനാലേ
അഭിഷേകമതേൽക്കുന്നു—സഭയുടെ സന്താനങ്ങൾ.
സ്തുതിനാഥാ ! സ്നേഹനിധേ !—നന്മനിറഞ്ഞോനേ !

എന്തെന്നാൽ നിന്റെ ചട്ടങ്ങൾപോ
ലെ ഭൂമി സ്ഥിതിചെയ്യുന്നു. ഭൂതല
വാസികൾ നീതി അഭ്യസിക്കയും
ചെയ്തു.

തിരുസഭയിൻകൂടാരം—പൂശീടാനായ്
മൂശാനിബിയുണ്ടാക്കിയ—മൂറോൻതൈലം
ആചാര്യപിതാവേ ! തവ—തൃക്കൈകളിലേന്തും
മറപൊരുളാംതൈലത്തിൻ—മുൻകുറി കാണിച്ചു.
ഞങ്ങളിതാ ഉച്ചൈസ്വര—മുൽഘോഷിക്കുന്നു.
കണ്ടാലും തൈലമഹോ—തൈലത്തോടുചേർന്നു
മൂറോനാൽലോകത്തിനു—മോചനമുണ്ടായി.
വെള്ളത്താൽ നാമെല്ലാം—ശുദ്ധീകൃതരാവുന്നു.
അപ്പംവീഞ്ഞിവയാൽ നാം—നവ്യതയാർജ്ജിച്ചു.
തൈലത്താൽ സൌരഭ്യം—നമ്മൾക്കുണ്ടായി.
മാനവരിൽ പ്രീതിയെഴും—സർവ്വാധീശാ ! നിൻ
നന്മകളോർത്തെന്നെന്നും—സ്തുതിപാടും ഞങ്ങൾ.

ബാറെക്മോർ—ശുബഹോ....
മെനഓലം......

(ആത്തു് ഈ സൈക്ക്)

യേരുശലേംനന്ദിനിമാരേ !—നഗരങ്ങളിലെമാനുകളാൽ
വയലുകളിൽകളിയാടുംമാൻ—കുട്ടികളാൽ സുവിശേഷകരാം
ശ്ളീഹന്മാരാൽ ആണയതായ്—നിങ്ങളൊടോതിയതോർക്ക
ണമേ
സംസാരത്താലെൻപ്രിയനെ—അരുതരുതാരുമുണർത്തരുതേ
എൻ പ്രിയരേ ! എൻ പ്രിയകാന്തൻ—മതിയാവോളമുറങ്ങട്ടെ.
എൻ പ്രിയതമനെൻതനുവിന്മേൽ—അൽവായുംമൂറുംപൂശും
വർഷംപോയി, മഴമാറി—വന്നു കൃംതായാം വേനൽ
എന്നോടൊത്തുൽഘോഷിപ്പിൻ—മശിഹായെ കീർത്തി
ച്ചിടുവിൻ
സർവ്വേശാ ! സ്തുതിയെന്നേവം—കന്യകമാരേ ! സ്തുതിചെ
യ്‌വിൻ.

മൊറിയോറാഹേം......

# പ്രാർത്ഥന

സത്യമണവാളനായ മശിഹാതമ്പുരാനേ! നിന്നെ തേടി പുറററിനടക്കുകയും, വിശുദ്ധന്മാരുടെ മാതാവായ സ്വാതന്ത്ര ഊർശ്ലെമിന്റെറിയോഗ്യതയേറിയ സുന്ദരപുത്രികളെ, അവരിൽനിന്നുതന്നെയുള്ള ദീർഘദർശിമാരെക്കൊണ്ട് ആണയിടുവിക്കയും, മോഹനീയതോഴന്മാരായ ശ്ളീഹന്മാരെ അവരോടൊപ്പം ക്ഷണിക്കയും ചെയ്യുന്ന, ശോഭയേറിയ ശ്രേഷ്ഠമണവാട്ടിയാകുന്ന സഭയുടെ കർണ്ണങ്ങളിൽ നിന്റെ ജീവകരവും മോഹനീയവുമായ ശബ്ദം പതിച്ചു. നിന്റെ ദർശനത്തിനായി വാഞ്ച്ഛിച്ചപ്പോൾ നീ അതിനെ ശോഭയുള്ളതാക്കിത്തീർത്തു. നീ ഏററം മോഹനീയനായി അതിനു കാണപ്പെടുന്നു. കഷ്ടതകളാകുന്ന മഴയും ദു:ഖങ്ങളാകുന്ന വർഷകാലവും വിട്ടുകടന്ന്, പുനരുത്ഥാനമാകുന്ന വേനൽക്കാലത്തു പ്രത്യക്ഷനാകുന്ന നിന്നെ, യുവതികളും കന്യകകളുമാകുന്ന ആത്മാക്കളോടൊരുമിച്ച് അതു പുകഴ്ത്തുന്നു. ഇപ്പോൾ ദൈവികരഹസ്യങ്ങളുടെ മഹാവിശുദ്ധസ്ഥലത്തേയ്ക്കു സൂക്ഷിച്ചുനോക്കുകയും, മോഹനീയപ്രിയനും പ്രതീക്ഷിക്കപ്പെട്ടന്ന മണവാളനുമായ നിന്നെ കാണുകയും ചെയ്തുകൊണ്ട്, നിനക്കും നിന്റെ പിതാവിനും വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുകയും ചെയ്യുന്നു. ഹോശൊ......

(ഹൌദതഇൻ)

**പെത്ഗോമൊ**—എന്റെ സങ്കടത്തിൽ ഞാൻ കർത്താ
വിനെ വിളിച്ചു. അവൻ
വിളി കേട്ടു. പാതാളക്കുഴിയി
ൽ നിന്ന് ഞാൻ നിലവിളിച്ചു.
എന്റെ ശബ്ദം നീ കേട്ടു.

ഞാനഴലൊടു നിലവിളികൂട്ടിക്കർത്താവിനൊടപേക്ഷിച്ചു.
ഭൂമണ്ഡല സർവ്വാധിപനെൻ യാചനകാൾക്കു—ത്തരമരുളി
സ്വയമേ—നമ്മെക്കണ്ടെത്തി, സ്ളീബാ—യാൽ സംരക്ഷിച്ചു.
മാനവവൽസലനീ നമ്മെ—നാശംനീക്കിപ്പാലിച്ചു.

പുണ്യപിതാവേ! തൃക്കൈയാൽ ശുദ്ധീകൃതമാ—മീമൂറോൻ
പാത്രംപാർത്തിത്തരുണം ഞാനദ്ഭുതപരതന്ത്രതയാർന്നു
ആത്മീ—യം രക്ഷണമെന്നും, നിറയും—മൂറോൻതൈലത്താൽ
സ്നേഹമയൻവിശ്വാസികളാം—ഞങ്ങളെയഖിലംര—ക്ഷിച്ചു

സമുദ്രത്തിനുള്ളിൽ ആഴത്തിൽ നീ
എന്നെ ഇട്ടു. നദികൾ എന്നെ വള
യുകയും ചെയ്തു.

നിബിയർപരമ്പരനിലനിർത്തീതെലം മശിഹാ—വരു
വോളം
മശിഹാ വിമലസഭയ്ക്കേകീ ക്കദാശവഴി—ഷ്ലീതെലം
ഈശോ—മശിഹാസകലേശാ !നരരിൽ—ക്കറേം നാഥാ !
ഇപ്പാവനപരിമളതൈലം—നിന്നുടെ മുൻകറിയായ്നിന്ന്.

ബാറെക്മോർ—ശ്ലബഹോ......
മെനഓലം.........

(സെഹിയോൻകോട്ടയിൽ)

ആലയമികലാൽ നിർമ്മിച്ച്—ശയ്യ നിനക്കവിരിച്ചോനാർ
ആയുധമരയിൽകെട്ടിക്കൊ—ണ്ടിരവതിൽനിന്നെക്കാത്തിട്ട
വാൻ
അറുപതുവീരഭടന്മാരെ—നേടിയതെങ്ങു നാംശ്ളോ—മോൻ
നിന്നധരത്തൊടുവാർമുടിയും—സഹദേന്മാരുടെ രക്തത്താൽ
സമലംകൃതമാണധരത്തിൽ—കർത്താവിൻ തിരുവചനങ്ങാം
നിന്നധരം മധുചൊരിയുന്നു—ശയ്യവിരിച്ചതുമമതാതൻ
നിലയംതീർത്തതുതനയൻതാൻ—അവരാൽ സ്ഥതനെൻ
മണവാളൻ
അറുപതുവീരന്മാർ കരിശി—ന്നിടയന്മാരാണവരെന്നെ
ദുഷ്ടച്ചെന്നായ്ക്കൂട്ടത്തിൻ—ചതികളിൽനിന്നും കാക്കുന്നു.
വാളാൽമൃതിയവരേൽക്കുകയാൽ—ശാന്തിജഗത്തിൽ കൈവന്നു
കഷ്ടതയെന്നവിരിപ്പുകളാൽ—ആവൃതമാണവരുടെ ശയ്യ.
അവരുടെ നാനാപീഡകളാൽ—സഭയാം ഞാൻ പണിയപ്പെട്ട
ആ സുവിശേഷം മധുരതരം—അവരേമകടമതണിയിച്ചോൻ
മാനവവൽസലനാമുടയോൻ—എന്നെന്നും വാഴ്ത്തപ്പെട്ടോൻ.

മൊറിയോറാഹേം......

## പ്രാർത്ഥന

സ്വർഗ്ഗീയ രാജാവാകുന്ന മശിഹാ തമ്പുരാനേ! നിന്റെ കഷ്ടാനുഭവങ്ങളാൽ നീ വിവാഹം നിശ്ചയിച്ച മണവാട്ടിയായ വിശുദ്ധ സഭ, നിന്റെ വത്സലന്മാരായ നീതിമാന്മാരും പുണ്യവാന്മാരും, നിത്യമായി, അവസാനമില്ലാതെ, നിന്റെ കൂടെ ആനന്ദിക്കുന്നേ, വിരിച്ചൊരുക്കിയ കട്ടിലിന്റെ ഉപമാനമാകുന്ന നിന്റെ പള്ളിയറയേയും, ആന്തരീയകാരകിലുകൊണ്ടു പണിയപ്പെട്ട ഭവനത്തിന്റെ ദൃഷ്ടാന്തമാകുന്ന സൗഭാഗ്യസന്തോഷപൂർണ്ണമായ മണവറയേയും, നിന്റെ സ്നേഹിതന്മാരെ നിന്റെ പിതാവു ഭക്ഷണത്തിനിരുത്തുകയും, തോഴന്മാരെ നീ തന്നെ പരിചരിക്കുകയും ചെയ്യുന്നതും നിന്റെ ഹിതാനുവർത്തികൾക്കായി ഒരുക്കപ്പെട്ടിരിക്കുന്നതുമായ നിന്റെ പന്തിക്കായും ആഗ്രഹിച്ച

കൊണ്ടു്, നിത്യമണവാളനായ നിന്നോടു് ഇപ്രകാരം പറയുന്നു. രാജാവേ! നിൻെറ പിന്നാലെ ഓടിവരുവാൻ എന്നെ ആകർഷിക്കണമേ. നിൻെറ പള്ളിയറയിൽ എന്നെ പ്രവേശിപ്പിക്കണമേ. നിൻെറ ആന്തരീയ പരാക്രമികരം പ്രവേശിച്ചിട്ടുള്ള അവിടെ, നിൻെറ കൂട്ടത്തിൽ ഞാൻ സന്തോഷിച്ചാനന്ദിക്കട്ടെ. സത്യത്തിൻെറ രാജാവേ! യഥാർത്ഥ ദാവീദുപുത്രാ! ഇവരെല്ലാം ഞങ്ങളേയും യോഗ്യരാക്കണമേ. ഇപ്പോരം നടന്നുകൊണ്ടിരിക്കുന്ന ഈ കൂദാശയിൽ ശ്രദ്ധിച്ചുനോക്കി ആനന്ദിക്കുകയും, ഭാവിലോകത്തിൽ നിൻെറകൂടെ സന്തോഷിച്ചാനന്ദിക്കയും ചെയ്തുകൊണ്ടു്. നിനക്കും നിൻെറ പിതാവിനും വിശുദ്ധ റൂഹാക്കും ഞങ്ങരം സ്തുതിയും സ്തോത്രവും കരേററുമാറാകണമേ. ഹോശെ............

(എത്തഇർഹാത്തോയൊ)

**പെത്ഗ്ഗാമൊ**—ഞങ്ങളുടെ പിതാക്കന്മാരുടെ
ദൈവമേ! നീ വന്ദ്യനും എന്നെ
ന്നേക്കും സ്തുത്യനും സംപൂജ്യനുമാകുന്നു.

നിർമ്മലബാലന്മാർ—മുന്നം തീക്കുഴിയിൽ
വീണൊരു നേരം—മേഘക്കൂട്ടം വാനത്തിൽ
ശീതളസലിലം വർഷിച്ചു.
ബാലന്മാരേത്തും—ക്ലേശം തീണ്ടാതെ
ചൂളയുള്ളിൽ—താതന്മാരുടെ ദൈവം നീ
ധന്യതാനെന്നാർത്തോതി.
പെട്ടകമഭിഷേകം—ചെയ്യൊരു ദൈവികമാം
മൂറോനാലേ—സ്നാനം കാംക്ഷിപ്പോരിപ്പോരം
അഭിഷിക്തന്മാരാവുന്നു.
താതവരത്താലീ—തൈലം വാഴ്‌വേൽപ്പൂ
മശിഹായോടായ്—താതന്മാർക്കുടയോനേ! നീ
ധന്യൻ താനെന്നാർത്തോതാം.

നിൻെറ പരിശുദ്ധമായ മഹനീയ നാമം വന്ദ്യവും സ്തുത്യവും സംപൂജ്യവുമാകുന്നു.

മന്നായുടെ ചെപ്പും—സാക്ഷിപ്പെട്ടകവും
ധന്യപിതാവേ!—തൃക്കൈയിലിരിക്കും തൈല—
പ്പാത്രത്തെ സൂചിപ്പിച്ചു
ഞങ്ങടെ താതന്മാർ—തന്നുടയോനാം നീ
ധന്യൻതാനെ—ന്നിന്നേരം മശിഹാതന്നോ—
ടത്യുച്ചത്തിൽ ചൊന്നീടാം.

ബാറെക്മോർ.....ശുബഹൊ.........
മെന്ഓലം.......

(ഹദൌആമ്മെ)

പ്രിയതമനൊടു തിരുസഭയുര—ചെയ്യാളേവം
സുരഭില സുമമഞ്ജരിയൊടു—സമനല്ലോ നീ
മൂറോനിൻ കന്നുകളിൽ — സ്നേഹിതനിണമാകും
കന്തിരുവിൻ മാമലകളി—ലണയുക മണവാളാ!
നിൻ വാസന കുങ്കമനറു—ദീനകളോടൊക്കും
ഇലവർങ്ങക്കട്ടിൽവില—യേററംകൂടും
പട്ടുവിരിപ്പുണ്ടവിടെ—പ്പരിമളസൂനങ്ങാം
ദുഃഖിതനാമവനുടെ വഴി—മരണത്തിൻ നേർക്കാം
വാതിൽ തുറക്കെൻ സഹജേ!—തോഴീ പ്രാവേ!
ഇരുളിൽപ്പെട്ടമെൻ പ്രിയനെ—ഞാനാരായട്ടെ
ഊടാടിടുമീയെന്നെ—ക്കാവൽക്കാരും
മോഷകരും മരണവുമാ—സാത്താനും കണ്ടു
പ്രഹരിച്ചെന്നാടയുരി—ഞ്ഞങ്കികരം നീക്കം ചെയ്യാർ
എഴുന്നേററഥ ഞാനവരിൽ—കുററം ചാർത്തി
ഞങ്ങളിതാ—അട്ടഹസി—ച്ചുരചെയ്യുന്നേവം
ജനകന്മാർക്കുടയോനേ!—നീ മാത്രം ധന്യൻ.

മൊറിയോറാഹേം.........

## പ്രാർത്ഥന

ദൃഷ്ടാന്തങ്ങളും ഉപമകളുമാകുന്ന, മോഹനീയവും ഭംഗിയേറിയതുമായ ഈന്തപ്പനയും, സാദൃശ്യമായ കർപ്പൂരത്തിൻെറ ആന്തരീയ കലയുമാകുന്ന ഞങ്ങളുടെ മശിഹാതമ്പുരാനേ! ശോഭിതയായ അലംകൃതമണവാട്ടിയും അഴകേറിയ മോഹനീയ സഹോദരിയും പരമാർത്ഥതയുള്ള ഇണങ്ങിയ പ്രാവുമായ തിരുസഭയാൽ ഉപമാർത്ഥത്തിൽ നീ നാമകരണം ചെയ്യപ്പെട്ടു. സ്വർഗ്ഗീയ സൈന്യങ്ങൾക്കും മനുഷ്യാവതാര മർമ്മജ്ഞന്മാരായ പരിശുദ്ധന്മാരുടെ ആത്മാക്കൾക്കും ഞങ്ങളെ അനുരൂപരാക്കുവാൻ വേണ്ടി, കന്തുരുക്കപർവ്വതമെന്നും പരിമളങ്ങളുടെ മലയെന്നും, നീ അവശ്യം വിളിക്കപ്പെട്ടു. തന്മൂലം ഹിതാനുസരണമുള്ള മരണത്തിലേയ്ക്കു നയിച്ച, കഷ്ടാനുഭവങ്ങളാൽ വിരിച്ചൊരുക്കപ്പെട്ട ശയ്യയും കരിശുമരണത്തിലേയ്ക്കു നേരേ നയിച്ച നിൻെറ മനുഷ്യാവതാര പ്രവർത്തനത്തിനും അവരം അർഹയായിത്തീർന്നു. ഇപ്പോൾ വലിയവനും ഞങ്ങളുടെ രക്ഷകനുമായ മിശിഹാതമ്പുരാനേ! യാതൊന്നിൻെറ ദൃഷ്ടാന്തമായി നീ അഭിഷേകം ചെയ്യപ്പെട്ടു പാപമോചനം നൽകുകയും, നിൻെറ കബറടക്കത്തെ മുൻകുറിക്കയും ചെയ്തുവോ, ആ ദിവ്യമൂറോൻെറ കുരാശയിൽ, ആന്തരീയ കണ്ണുകളാൽ നിൻെറ മഹനീയ മഹാവിശുദ്ധ സ്ഥലത്തേയ്ക്കു സൂ

ക്ഷിച്ച നോക്കിക്കൊണ്ടു്, ഈ വിശുദ്ധ കൂദാശയിൽ സംബന്ധി ക്കവാൻ, അനശ്വരവും ജീവദായകവുമായ നിൻെറ മരണത്താൽ രക്ഷിക്കപ്പെട്ട തിരുസഭയെ യോഗ്യതയുള്ളവളാക്കിത്തീർക്കണ മേ. അതു നിനക്കും നിൻെറ പിതാവിനും വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും കരേററുമാറാകണമേ. ഹോശൊ.......

(ഹൌദതഇൻ)

**പത്ഗോമൊ**—കർത്താവിൻെറ സകല ദാസന്മാരു
മേ! തന്നെ വന്ദിച്ച വാഴ്ത്തി, എ
ന്നും സ്തുതിപ്പിൻ.

ഹാനനിയായോടാസറിയാ മീശായേലീ — ബാലന്മാർ
ബാബേൽ രാജ്യത്തിസ്റായേൽ സേനയിൽ വിജയം—
പ്രാപിച്ച.
പാടീ തീച്ചൂളയ്ക്കുള്ളിൽ—സ്തോത്രം മൂന്നുരുവവരേവം
കർത്താവിൻ ഭൃത്യന്മാരേ! വാഴ്ത്തുവിനെന്നും ദൈവത്തെ.

യൂദിലെവേശ്യ ജയംനേടി ദാവീദ്കുലാം—ഗനമാരിൽ
കൊണ്ടാറം മേത്തരമാം തൈലം നിൻകബറേററം കാണിപ്പാൻ
കണ്ണീരെണ്ണയതിൽ തൂകി—പാപക്ഷമയവളാർജ്ജിച്ച.
കർത്താവിൻ ഭൃത്യന്മാരേ! വാഴ്ത്തുവിനെന്നും ദൈവത്തെ.

ഹാനനിയാ, ആസറിയാ, മീശായേ
ൽ എന്നിവരേ! തീച്ചൂളയ്ക്കുള്ളിൽ
നിങ്ങറം കർത്താവിനെ വാഴ്ത്തി
എന്നും സ്തുതിച്ച പുകഴ്ത്തുവിൻ.

കൂദാശകളുടെ സൂചനയായ് പൂർവ്വപിതാവാം—യാക്കോബു—
ന്നെണ്ണപകർന്നാൻ കല്ലിന്മേൽ,പുണ്യപിതാവേ!തൃക്കൈയാൽ
ശുദ്ധീകൃതമാമീമൂറോൻ—സ്പഷ്ടം സൂചിതമായ് മുന്നം
കർത്താവിൻ ഭൃത്യന്മാരേ!—വാഴ്ത്തുവിനെന്നും ദൈവത്തെ.

ബാറെക്മോർ—ശുബഹോ.....
മെനഓലം...........

(ആത്തു് ഈ സൈക്കു്)

നർപ്പൂരത്തൊട്ടു ദൂദായ്മാൻ—ശ്രീമത്താം ദ്രാക്ഷാരാമം
ശൂശാനപ്പൂവരയന്നും—കറുകില്ലുവും ചെങ്ങാലി
ശർവൈനാമര മിവയൊന്നും—നിന്നഴകിനുകിട നിൽക്കില്ല
ദൈവത്തിൻ തോഴീ സുമുഖീ! സ്വർഗ്ഗീയം നിൻ സൌന്ദര്യം
മണവാളൻ തൻ രക്തത്താൽ—രക്ഷിതയാം നീ നിസ്തുലയാം

അവനോടാർത്തോത്തുന്നെങ്ങും—കർത്താവിൻ ദാസന്മാരേ!
എന്നെന്നേയ്ക്കും ദൈവത്തെ—സ്തോത്രം ചെയ്‌വിൻ
കീർത്തിപ്പിൻ.

മൊറിയോറാഹേം..........

## പ്രാർത്ഥന

സാക്ഷാൽ മണവാളനും സഭയുടെ പ്രിയതോഴനുമായ കർത്താവേ! മനുഷ്യത്വംമൂലം സഭ, സ്വർഗ്ഗീയമണവാളനായ നിന്നോടു ബന്ധപ്പെട്ടു. നിന്റെ സ്നേഹത്താൽ അതിനെ നിന്റെ ബഹുമാന്യതയ്ക്കു വിവാഹം നിശ്ചയിക്കയും നീ അതിനു വരനായിത്തീരുകയും ചെയ്തു. അതു ഏററം മോഹനീയയും ശോഭിതയും പ്രിയയുമാകയാൽ, അതിന്റെ നാമം നീ പ്രസിദ്ധമാക്കി. വിശിഷ്ടങ്ങളായ അനവധി ദൃഷ്ടാന്തങ്ങളാൽ അതിന്റെ വിളിയെ നീ പ്രഖ്യാപിച്ചു. മോഹനീയ പരിമളവും സുഗന്ധവാസനയുമുള്ള കർപ്പൂരം, ദൂദായി, എന്ന പേരുകളും അതിനു നൽകിക്കൊണ്ടു്, അതിന്റെ നടപടികളുടെ സുഖകരമായ സൌരഭ്യത്തെ നീ അറിയിച്ചു. അതു സമ്പാദിച്ചു് അനുഷ്ഠിച്ചുകൊണ്ടിരിക്കുന്ന, ദീർഘദർശിമാരുടെയും ശ്ളീഹന്മാരുടെയും ഉപദേശങ്ങളെ, ഓട്ടത്തിനു വേഗതയും ചാട്ടത്തിനു സാമർത്ഥ്യവുമുള്ള മാനുകളുടെയും കേഴകളുടെയും ഉദാഹരണം മൂലം, നീ ദൃഷ്ടാന്തരൂപേണ മുന്നറിയിച്ചു. അതിന്റെ ധാർമ്മിക പ്രവർത്തനങ്ങളെ, സമൃദ്ധിയായി വീഞ്ഞുള്ള മുന്തിരിത്തോട്ടത്തോടു നീ ഉപമിച്ചു. അതിന്റെ വിളിക്കു് അനുയോജ്യമായി തത്വത്തിലും പ്രവർത്തനത്തിലുമുള്ള അതിന്റെ ആത്മീയ ഭംഗിയെ, തങ്കത്തകിടുകളാലും ശുശ്രൂഷാനപുഷ്പങ്ങളാലും നീ സൂചിപ്പിച്ചു. സത്യവിശ്വാസ പ്രഖ്യാപനത്തിന്റെ മധുരശബ്ദങ്ങളേയും, ദൈവജ്ഞാനത്തെ വിശദീകരിക്കുന്ന താത്വികഗാനങ്ങളേയും, ചെങ്ങാലിയുടെ ശബ്ദത്തോടും വെള്ള അരയന്നത്തിന്റെ കൂജനത്തോടും നീ താരതമ്യപ്പെടുത്തി. നിന്നിൽനിന്നു് അതു സമ്പാദിച്ച മോഹനീയവും അതുല്യവുമായ അഴകിനെ, പ്രാവു്, പ്രിയ, സോദരി എന്ന പേരുകളാൽ നീ ഉദാഹരിച്ചു. പ്രിയപ്പെട്ടവനായുള്ളോവേ! സ്വന്തരക്തത്താൽ അതിനെ രക്ഷിക്കുവാൻ തക്കവണ്ണം, അതിനെ നീ സ്നേഹിച്ചു. ഇപ്പോഴും കർത്താവേ! നിഗൂഢവും ഉൽകൃഷ്ടങ്ങളുമായ ദൈവിക രഹസ്യങ്ങളെ സൂചിപ്പിക്കുന്ന ഈ കൂദാശാനുഷ്ഠാന സമയത്തു്, നിന്റെ ശ്രേഷ്ഠാരാധനയുടെ ഭാഗ്യകരമായ രഹസ്യങ്ങളിൽ, അതിനെ നീ സംബന്ധി

പ്പിക്കണമേ. അത്രു നിനക്കും നിൻെറ പിതാവിനും വിശുദ്ധ റൂഹാസ്സും സ്തുതിയും സ്തോത്രവും സമർപ്പിക്കും. ഹോശൊ.....

മറിയാം പറഞ്ഞതെന്തെന്നാൽ.........ഇത്യാദി

(ശ്മായൊ മ്ദീത്തൊ)

പ്രസവാനന്തരവും കന്യാ—പദവിയൊടും ദൈവജനിത്രീ !
ശോഭനേയാം ജനനീ ! നിന്നെ—ഞങ്ങളിതാ കീർത്തിക്കുന്നു
ഉപമകൾ തൻ തികവായ്മേവും—മികവിയലും മൂറോൻ
മ്ശീഹാ !
നരനായ് തീർന്നോനേ ! നിന്നെ—ഞങ്ങളിതാ കീർത്തിക്കുന്നു.
സോത്തീമിൽനിന്നുററൂ റും—ശൂ ശാനിൽ പെട്ടകമെത്തും
സഭയിലതിൻ കൂദാശസ്സായ്—വന്നോർ നിന്നെ വാഴ്ത്തുന്നു.

ബാറെക്മോർ—ശുബഹോ.......

മെനഓലം............

(സെഹിയോൻ കോട്ടയിൽ)

ഇൻഗോദിൻതോട്ടം പാഴായ് — ക്രൂശികയാം സെഹിയോൻ
മാഞ്ഞു
യൂദജനം ലജ്ജിതരായി — വന്നു ദൈവം പാടേൽപ്പാൻ.
ശൂശാൻസോത്തീംപേടകമാം — പാത്രംതന്നിൽ സംഭൃതമാം
പാവനമാം മൂറോൻതൈലം — ശുദ്ധീകൃതമായിടുന്നു.
എൻ കണവൻ മാനിനുസമനാം — കേഴക്കുട്ടിക്കനുരൂപൻ
പരിമളമലകളിലവനേറീ — ട്ടകതെളിവൊടു കൂത്താടുന്നു.
ഹെർമ്മോൻ ഹെബ്ശോനദ്രികളെ— വെല്ലും ശ്രേഷ്ഠതയുള്ളോ
നാം
ശീലോംകാറിയബീശഗഹോ — പരിപാവനയാം തിരുസഭ
യാൾ
ദാവീദാകും മന്നവനെ — പ്രിയമശിഹായെ നോക്കുന്നു.
എല്ലാവരുമൊരുപോൽ ഞങ്ങൾ — മശിഹായെക്കീർത്തിക്കുന്നു
മൊറിയോറാഹേം..........

## പ്രാർത്ഥന

അതുല്യവും ജഡം ധരിച്ചതും ആന്തരീയവുമായ മേൽത്തരം മൂറോനും, പകരപ്പെട്ട സുഗന്ധതൈലത്തിൻെറ പരിമളവാസന യെന്നു പേരുള്ളവനും, പിതാവാം ദൈവത്തിൻെറ ശക്തിയും, ജ്ഞാനവുമാകുന്ന മിശിഹാതമ്പുരാനേ ! ഞങ്ങളുടെ രക്ഷയ്ക്കുവേ ണ്ടി നീ സ്വയം പരിത്യജിച്ച്, ദാസവേഷം ധരിച്ച്, മനുഷ്യ

രൂപത്തിൽ പ്രത്യക്ഷപ്പെട്ടു. ഉപമകളും, ദൃഷ്ടാന്തങ്ങളും നിറവേറുവാൻവേണ്ടി നീ മേൽത്തരം മൂറോനായിത്തീരുകയും, അങ്ങനെ നാമകരണം ചെയ്യപ്പെടുകയും ചെയ്തു. അദ്ഭുതകരവും, ദിവ്യസഹായപൂർണ്ണവുമായ നിൻെറ ജഡധാരണത്തിൽ ഞങ്ങൾക്കുവേണ്ടി നീ പ്രതിഷ്ഠിക്കപ്പെട്ടു. തൻനിമിത്തം സോത്തീമിൽ നിന്നു നിൻെറ ഉറവ പുറപ്പെട്ടു നിൻെറ പെട്ടകം ശ്മശാനിലേയ്ക്കു ഇറങ്ങുകയും ചെയ്തു. ജീവനുള്ളതും, ജീവനെ ഒഴുക്കുന്നതുമായ തിരുവിലാവിൽനിന്നുള്ള രക്തവും വെള്ളവും ദൈവിക മാമോദീസായാൽ നാശമില്ലായ്മയെ പുറപ്പെടുവിക്കുന്ന ഉറവയാകുന്നു. നിൻെറ സ്കീപ്പാ ഞങ്ങൾക്കുവേണ്ടി ജീവനുള്ള ബലിയും യാഗവുമായിത്തീരുകയും, തിരുവിഷ്ടത്തോടെയുള്ള നിൻെറ ബലിയർപ്പണത്താൽ ലോകത്തിൻെറ പാപത്തെ മായിച്ചുകളയുകയും ചെയ്ത, മേലുള്ള സ്വർഗ്ഗീയ ബലിപീഠമാകുന്നു. കർത്താവേ! ഇപ്പോൾ നിൻെറ ദിവ്യനൽവരങ്ങളുടെ പരിമളം ഞങ്ങളിലേയ്ക്കു വീശിക്കണമേ. ഇപ്പോൾ കൂദാശ ചെയ്തു പൂർത്തീകരിക്കപ്പെടുന്ന പരിശുദ്ധ മൂറോൻെറ സൌരഭ്യം ഞങ്ങളിൽ നിറയ്ക്കണമേ. നിൻെറ ആത്മീയ വിരുന്നിലെ തോഴന്മാരോടും, സഖികളോടുംകൂടെ, അവസാനമില്ലാതെ നിലനിൽക്കുന്നതും, അനശ്വരവും നിത്യവുമായ നിൻെറ ശ്രേഷ്ഠമണവറയിൽ, നിന്നെയും നിൻെറ പിതാവിനെയും വിശുദ്ധ റൂഹായേയും ഞങ്ങൾ സ്തുതിക്കുമാറാകണമേ.

ഹോശോ......

ആകാശത്തുനിന്നു കർത്താവിനെ സ്തുതിപ്പിൻ.........
..........ഇത്യാദി മസുമൂറാ.

(യൌമ്മോനൊഅർക്കെൻ)

സ്വർഗ്ഗീയന്മാർതൻ — കൂട്ടത്തോടൊത്തു്
കർത്താവിനെ വാഴ്ത്തി— മേന്മേൽസ്തുതിചെയ്വിൻ.

ക്രോബേസ്റോപ്പേന്മാ — രീറേന്മാരൊത്തു്
കർത്താവിനെവാഴ്ത്തി— മേന്മേൽ സ്തുതിചെയ്വിൻ.

ആദിത്യൻചന്ദ്രൻ — താരകളിവയൊത്തു്
കർത്താവിനെവാഴ്ത്തി— മേന്മേൽ സ്തുതിചെയ്വിൻ.

അഗ്നിമയന്മാർതൻ — വ്യൂഹത്തോടൊത്തു്
കർത്താവിനെവാഴ്ത്തി— മേന്മേൽ സ്തുതിചെയ്വിൻ.

ഭൂതലഗിരിജീവ — ജാലങ്ങളൊടൊത്തു്
കർത്താവിനെവാഴ്ത്തി— മേന്മേൽ സ്തുതിചെയ്വിൻ.

രാജാക്കന്മാരേ! — ന്യായേശന്മാരേ!
കർത്താവിനെവാഴ്ത്തി— മേന്മേൽ സ്തുതിചെയ്വിൻ.

യൌവ്വനയുക്തന്മാ — രേ! കന്യകമാരേ!
കർത്താവിനെവാഴ്ത്തി— മേന്മേൽ സ്തുതിചെയ്‌വിൻ.
വിശ്വാസിനിയാകും— നിർമ്മലസഭ തന്റെ
സുതരേ! എന്നേയ്ക്കും— കർത്താവിനെ വാഴ്ത്തിൻ.
പാവനസഭയേ! നിൻ — പാശങ്ങളെ നീട്ടി
നിൻകൂടാരങ്ങൾ — ക്കേററുകവിസ്താരം.
സൌഖ്യം മൌലിക്കും — താടിയ്ക്കും നൽകും
തൈലത്തോടുദാവീ — ദിതിനെയുപമിച്ചു.
പൂർവ്വികനിബിയിങ്ങു് — മശിഹായെ മുന്നം
പാവനറൂഹായെ — ന്നാഹ്വാനംചെയ്തു.
മാമോദീസായിൽ — തൻ ശിരസ്സിന്മീതേ
ആവാസംചെയ്ത — മ്ശീഹാമൂർദ്ധാവാം.
ശ്ലീഹന്മാർതാടി — വിശ്വാസികളങ്കി
കർത്താവിനെവാഴ്ത്തി— മേന്മേൽ സ്തുതിചെയ്‌വിൻ.
തൻതിരുനാമത്താൽ — ശുദ്ധിയെനിസ്ക്കേകി
തന്നുടെവകയാക്കി — ത്തീർത്തോൻ പരിശുദ്ധൻ.
ജീവനമാത്മാവും — സർവ്വവുമേ! വന്നു്
കർത്താവിനെ വാഴ്ത്തി—മേന്മേൽ സ്തുതിചെയ്‌വിൻ.
മന്നിതിലെ സർവ്വ — ജാതികളേ! വന്നു്
കർത്താവിനെ വാഴ്ത്തി — മേന്മേൽ സ്തിചെയ്‌വിൻ.

ബാറെക്മോർ — ശുബഹൊ.....
മെനഓലം............

പാവനമൂറോനാം — തൈലത്താലെന്നെ
അഭിഷേകംചെയ്ത — നാഥൻ പരിശുദ്ധൻ.

മൊറിയോറാഹേം.........

## പ്രാർത്ഥന

ദൈവപുത്രാ! നിന്റെ വിശുദ്ധ മാലാഖമാരോടുകൂടെ [illegible]ിന്റെ പിതാവിന്റെ വലിയ മഹത്വത്തിൽ നീ എഴുന്നള്ളു[illegible]മ്പോൾ ഞങ്ങളെ ഓർക്കണമേ. സകല പാപക്കറകളിൽനിന്നും [illegible]ിനതകളിൽനിന്നും ഞങ്ങളുടെ ആത്മാക്കൾ വെടിപ്പാക്കപ്പെട്ടു [illegible]കൊണ്ടു്, ശോഭിതമായ പ്രസന്നമുഖങ്ങളോടെ നിന്റെ എതി[illegible]ിന പുറപ്പെടുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. നീതി[illegible] നിന്റെ എതിരേൽപ്പിനായി മേഘങ്ങളിൽ എടുക്ക[illegible]മ്പോൾ, പാപഭാരങ്ങളിൽ നിമഗ്നരായി ഭൂമിയിൽ [illegible]ക്കുവാൻ ഞങ്ങൾക്കിടയാകരുതേ. നിന്റെ കുഞ്ഞാ[illegible]ടെ കർത്തൃസന്നിധിയിൽ നിൽക്കുവാനും, നീതിമാ

ന്മാരോടും, പുണ്യവാന്മാരോടുംകൂടെ നിന്നെ സ്ത്തുതിച്ച പുക ഴ്ത്തുവാനും ഞങ്ങളെ യോഗ്യരാക്കണമേ. ഹോശോ......

ആത്മാവിൽ ദരിദ്രതയുള്ളവർ ഭാഗ്യവാന്മാർ....ഇത്യാദി

(മോശാപ്പിർവോ)

ദർശകനിവഹമശേഷം — ചൊല്ലിയമൊഴികളെനിറവേററീടും
കൂദാശയനുഷ്ഠിപ്പാനാം ധന്യപിതാവി—
ന്നതഥാനത്തിൽ — ഉണ്ടാകട്ടെ മഹാഭാഗ്യം.

ഹാലേലൂയ്യാഘോഷി — ച്ചേകസ്വരമായ്കീർത്തനഗാനം
സ്ത്തുതിയോടൊപ്പമുതിർത്തീടും കാശീശർക്കും
കഹനേന്മാർക്കും — ഉണ്ടാകട്ടെ മഹാഭാഗ്യം.

ശുശ്രൂഷകരായ്ചെമ്മേ — കറിയേലൈസോനെന്നൊരു—
പോലെ
പാടും ശെമ്മാശ്ശന്മാർക്കും ആപ്പൂദ്യക്ക്നേ
സംഘത്തിന്നും — ഉണ്ടാകട്ടെ മഹാഭാഗ്യം.

പരിപാവനമാം മൂറോൻ — കൂദാശയ്ക്കായ്കൂടിച്ചേർന്ന്
നാഥാ! കനിയണമെന്നാർക്കും വാഴ്വേറീടും
മാലോകർക്കി — ന്നുണ്ടാകട്ടെ മഹാഭാഗ്യം.

ഹാ! ചേതോഹരരംഗം — താതൻമൂറോൻപാത്രം പേറി
മദ്ബഹാമുമ്പിൽ വിളിക്കുമ്പോഠം റൂഹാവന്ന്
പാപംപോക്കാൻ — അതിനെ നിർമ്മലമാക്കുന്നു.

ത്രിത്വമതായ്സാരാംശേ — ഏകാധീശൻ താതൻ സ്ത്തുത്യൻ
പുത്രൻ വന്ദ്യൻ റൂഹ്ക്കുദിശാ സ്തോത്രാർഹൻ താൻ
ദൈവത്തിൻെറ — കൃപനമ്മളിലുണ്ടാവട്ടെ.

ബാറെക്മോർ — ശുബഹൊ.....
മെനഓലം.......

(ഹദൌആമ്മെ)

ഏകമതായ് ത്രിത്വമതായ് — സ്ഥിതിചെയ്തീടും
ഏകമതാം കാരണമായ് — ഏകമതാംസാരാംശം
ഏകമതാം ശക്തിയതും — കർത്തൃത്വവുമുള്ള
ത്രിത്വമതാം ദൈവത്തിൻ — ബോധത്താൽ വചനത്താൽ
ആത്മാവാലീ ഞങ്ങഠം — ക്കെല്ലാപേർക്കും
വന്ദ്യപിതാവായ് വാഴും — ബാസേലിയോസേ!
ശുദ്ധീകൃതബോധമതും — നിർമ്മലമായീടും
വചനവുമെഴമവിടന്നിഹ — റൂഹായാലുന്നതിയാർജ്ജിച്ച
അവിടത്തെ വലമാകും — തൃക്കൈയാലേ

പ്രിയസുതരാമജവൃന്ദം — വാഴ്‌വേൽക്കട്ടെ.
ഈ സ്‌തുതിയാലീസംഘം — പുകഴാർജ്ജിക്കട്ടെ
പ്രാർത്ഥനയാലിവരെല്ലാം — രക്ഷിതരാവട്ടെ.

സ്തൌമെൻകാലോസ്.......
കറിയേലായിസ്സോൻ.

## പ്രമിയോൻ

സാരാംശത്തിൽ വന്ദ്യവും സ്‌തുത്യവും രാജകീയവും, മഹത്വത്തിലും പ്രകൃതിയിലും ഒന്നായിരിക്കുന്നതും, സ്‌റുഷ്ടിയല്ലാത്തതും അഗോചരവും സ്‌പർശനീയമല്ലാത്തതും, ഏക യോജിപ്പായി വന്ദിക്കപ്പെടുന്നതും, ആ നിലയിൽ ഞങ്ങളാൽ സേവിക്കപ്പെടുന്നതും, അത്രമാത്രം മഹാവിശുദ്ധസ്ഥലത്തേയ്ക്കു പ്രവേശിക്കുന്നതും, ആരാഞ്ഞു പരിശോധിക്കുവാൻ യാതൊരു സ്‌റുഷ്ടിക്കും സാദ്ധ്യമല്ലാത്തതും, പിതാവും പുത്രനും പരിശുദ്ധറൂഹായുമായി വിശ്വസിക്കപ്പെട്ട് അറിയപ്പെട്ട് ആരാധിക്കപ്പെടുന്നതും ആയ ത്രിത്വമാകുന്ന, പിതാവിനും പുത്രനും പരിശുദ്ധറൂഹായ്ക്കും സ്‌തുതി. ദൈവിക മൂറോൻകൂദാശയുടെ ഈ സമയത്തും.........

## സെദറാ

കാതലായ ജ്ഞാനവും, അദൃശ്യസ്വർഗ്ഗീയരുടെയും ദൃശ്യരുടെയും ബോധങ്ങളെ പ്രകാശിപ്പിക്കുന്നവനും, പ്രകൃതിക്കതീതമായി ശോഭ, വികാരരഹിതമല്ലാത്ത ആനന്ദം, അചഞ്ചലമായ വാഞ്ച്ഛ, എന്നിവയിൽ സ്വയംഭൂവായി, അനാദ്യന്തനായി, സ്ഥിതിചെയ്യുന്നവനും, നീതിമാന്മാരുടെയും, പുണ്യവാന്മാരുടെയും ആത്മാക്കളാകുന്ന ആന്തരീയകന്യകകളുടെ ഭാഗ്യതരശ്വാസോച്ഛ്വാസവും ആയിരിക്കുന്ന മശിഹാതമ്പുരാൻ, നമ്മുടെ രക്ഷയ്ക്കുവേണ്ടിയുള്ള തന്റെ ജഡീകപ്രത്യക്ഷതയും വെളിപാടും, നമ്മുടെ ബലഹീനവർഗ്ഗത്തിന്റെ നവീകരണത്തിനായുള്ള തന്റെ രക്ഷാകരവരവിന്റെ ലക്ഷ്യമായ ദൃഷ്ടാന്തങ്ങളാലും ഉപമകളാലും, വിശുദ്ധ പിതാക്കന്മാർക്കു വെളിപ്പെടുത്തിക്കാണിച്ചു. പഴയനിയമത്തിലെ സൂചനകളെ തന്റെ ക്‌നൂമായിൽ നിറവേററിക്കൊണ്ടു്, ആന്തരീയ അഭിഷേകത്താൽ ദേവാലയത്തിന്റെ സ്ഥാപനവും പ്രതിഷ്ഠയും നിർവഹിച്ചു. നീതിമാനും പുണ്യവാനുമായ നോഹിനു പ്രാവു ദൂതിയായി അയച്ചുകൊടുക്കപ്പെട്ട സൈത്തില, മഹാപുരോഹിതന്റെ കൈകളാൽ ഇന്നു പൂർത്തീകരിക്കപ്പെടുന്ന ഈ തൈലത്തിന്റെ മുൻകുറിയായിരുന്നു. ഗോത്രതലവനും പ്രധാന

പിതാക്കന്മാരിൽ മൂന്നാമനമായ യാക്കോബ്, തന്റെ തല യിണയായിവച്ച കല്ലിന്മേൽ ഒഴിച്ച സൂചനാപരമായ തൈലം ഈ വിശുദ്ധ തൈലത്തെ സൂചിപ്പിച്ചു. അതു് പണിപൂർത്തി യാക്കിയിട്ടുള്ള ഈ ദേവാലയത്തിന്റെ ആത്മീയാഭിഷേകത്തി ന്റെ ദൃഷ്ടാന്തവുമായിരുന്നു. ദീർഘദർശിമാരിൽ പ്രധാനിയായ മോശ സൌരഭ്യമുള്ള മൂറു്, ഏലവർങ്ങം, ആദിയായ വി ശിഷ്ട പരിമളദ്രവ്യങ്ങൾ ചേർത്തു് നിർമ്മിച്ച തൈലം, ഈ തൈലത്തിന്റെ ഉപമയായിരുന്നു. രാജാക്കന്മാരും പ്രധാനാ ചാര്യന്മാരും പ്രവാചകന്മാരും മോശയാൽ നിർമ്മിതമായ കൂടാ രവും അതിലെ ശുശ്രൂഷോപകരണങ്ങളും അഭിഷേകം ചെയ്യ പ്പെട്ടു, ആ ദീർഘദർശിയുടെ തൈലക്കൊമ്പു്, ഇപ്പോൾ പൂർത്തീകരിക്കപ്പെടുന്ന ഈ വിശുദ്ധ തൈലത്തെ മുൻകൂട്ടി സൂചിപ്പിച്ചു. ഇപ്പോൾ കൂദാശ ചെയ്യപ്പെടുന്ന ഈ തൈലത്തെ അനുതാപികളെ സ്വീകരിക്കുന്നവനായ നമ്മുടെ രക്ഷകന്റെ ശിരസ്സിൽ ആ പാപിനി ഒഴിച്ച തൈലം ദൃഷ്ടാന്തപ്പെടുത്തി. സകലത്തിലും ദയാലുവും, ദിവ്യമൂറോനും, ദൈവകൃപാ സന്താനങ്ങളേയും, ആന്തരീയമണവാട്ടിയായ വിശുദ്ധ സഭ യേയും ശുദ്ധീകരിക്കുന്നവനുമായ മശിഹാതമ്പുരാൻ, ഈ വി ശുദ്ധ തൈലത്തേയും പൂർത്തീകരിക്കുന്നു. വിശുദ്ധ സഭ വിശിഷ്ടമായ ഓഫീറിലെ തങ്കവസ്ത്രങ്ങളും, ആന്തരീയ രജത ത്തകിടുകളും ധരിച്ചുനിന്നുകൊണ്ടു്, തന്റെ മണവാളനോടു്, നിന്റെ ദൈവമായ ദൈവം നിന്റെ സഖിമാരെക്കാൾ വിശേ ഷമായി ആനന്ദതൈലംകൊണ്ടു് നിന്നെ അഭിഷേകം ചെ യ്തുവെന്നു്, ദാവീദിനെപ്പോലെ അട്ടഹസിച്ചു പറയുന്നു. ഈ തൈലത്താൽ മുൻകൂട്ടി അഭിഷേകം ചെയ്യപ്പെട്ടു് ആത്മീയ മക്കളായി ഗണിക്കപ്പെട്ടിരിക്കുന്ന ഞങ്ങൾ, ഈ മൂറോൻ പ്രതിഷ്ഠാപെരുന്നാളിൽ, ആത്മീയസന്തോഷത്താൽ പ്രസന്ന വദനരായി, ആനന്ദപൂർണ്ണമായ ഏകശബ്ദത്തിൽ ഇപ്ര കാരം അട്ടഹസിച്ചു പറയുന്നു. ശക്തിയിൽനിന്നു ശക്തിയി ലേയ്ക്കു വ്യത്യാസപ്പെട്ടിരിക്കുന്ന ആനന്ദതൈലം എത്രയോ വി ശിഷ്ടമാകുന്നു. പുതിയനിയമത്തിന്റെ പ്രതിഷ്ഠയാകുന്ന ദിവ്യ മൂറോൻ എത്രയോ അർത്ഥവത്താകുന്നു. ദൈവത്വത്തിന്റെയും മനുഷ്യത്വത്തിന്റെയും രണ്ടു് രഹസ്യക്രമങ്ങളോടുകൂടിയ ഈ മൂറോൻ എത്ര അദ്ഭുതകരമാകുന്നു. ദിവ്യകൃപയിൻമക്കൾ അതിനാൽ അഭിഷേകം ചെയ്യപ്പെടുന്ന ദൈവിക മൂറോൻ എത്ര വിസ്മയനീയമാകുന്നു. ദൈവികപൂർണ്ണതയെ സൂ ചിപ്പിക്കുന്ന ദിവ്യമൂറോൻ എത്ര ശ്രേഷ്ഠമാകുന്നു. പരിശുദ്ധ മദ്ബഹായെ ശുദ്ധീകരിക്കുന്ന വിശുദ്ധതൈലം എത്ര ഭാഗ്യ കരമാകുന്നു. കർത്താവേ! അവർണ്ണനീയമായ നിന്റെ മഹാ

കരുണയുടെ മുമ്പാകെ ഞങ്ങൾ അഭയയാചന ചെയ്യുന്നു. പശ്ചാത്താപത്താൽ തകർന്ന ഹൃദയത്തോടെ തിരുസന്നിധിയിൽ ഞങ്ങൾ പ്രാർത്ഥിക്കുന്നു. കർത്താവേ! നിൻെറ ജനത്തോടും നിൻെറ യഥാർത്ഥ അവകാശത്തോടും ദയതോന്നേണമേ. കർത്താവേ! നീ തിരിഞ്ഞു് നിൻെറ കൃപാബാഹുല്യത്താൽ ഞങ്ങളുടെ കടങ്ങൾ പരിഹരിക്കണമേ. നാഥാ! നിൻെറ ഉടമ്പടിയെയോർത്തു്, ഞെരുക്കകാലങ്ങളും ഞങ്ങളുടെ അധർമ്മങ്ങൾനിമിത്തം വന്നുചേർന്ന ദോഷകരമായ സംവൽസരങ്ങളും നീക്കിക്കളയണമേ. നിൻെറ കരുണയാകുന്ന മഹാസമുദ്രം ഞങ്ങളുടെമേൽ ഒഴുക്കേണമേ. പിൻതിരിയാത്ത നിൻെറ മഹാകരുണ, പാപികളായ ഞങ്ങളിൽ ആവസിപ്പിക്കണമേ. ഈറേന്മാരുടെ ഗണങ്ങളോടുകൂടെ അനശ്വരമായ നിത്യപെരുന്നാളകളിൽ, പുതിയ മഹത്വത്തിൽ സന്തോഷിക്കുവാൻ തക്കവണ്ണം നിൻെറ ശ്രേഷ്ഠതയുടെ ഭയങ്കര സിംഹാസനത്തിൽ മുമ്പാകെ ധൈര്യമായി നിൽക്കുവാൻ ഞങ്ങളെ യോഗ്യരാക്കണമേ. ഞങ്ങളും ഞങ്ങളുടെ മരിച്ചുപോയവരും വിശുദ്ധ സഭയുടെ സകല സന്താനങ്ങളും, സാക്ഷാൽ മണവാളനും പരിശുദ്ധന്മാരുടെ പ്രതീക്ഷയുമായ നിനക്കും, ഞങ്ങളുടെ രക്ഷയ്ക്കായി നിന്നെ അയച്ച വന്ദ്യനും അദൃശ്യനുമായ നിൻെറ പിതാവിനും, വിശുദ്ധനും ജീവപ്രദനും, സൌഭാഗ്യദാതാവുമായ നിൻെറ റൂഹായ്ക്കും വന്ദനവും, സ്തോത്രവും, പുകഴ്ചയും എന്നും സമർപ്പിക്കുമാറാകണമേ... ഹോശോ.........

(സൊദറാ അവസാനിക്കുമ്പോൾ ഒരു മേൽപ്പട്ടക്കാരൻ പ്രധാന പുരോഹിതൻെറ അംശവടിയുമായി ചുററിനടന്നു ധൂപം വീശുന്നു. അദ്ദേഹത്തിൻെറ ഇരുവശങ്ങളിലായി രണ്ടു കശ്ശീശന്മാരും മറുവഹസാകൾ പിടിച്ചുകൊണ്ടു് രണ്ടു് മ്ശംശോനെന്മാരും മെഴുകുതിരികൾ കത്തിച്ചുപിടിച്ചുകൊണ്ടു് രണ്ടു് ആപ്പുദ്യക്ക്നേന്മാരും ഉണ്ടായിരിക്കണം. ആദ്യമായി മൂറോൻ പാത്രം ഇരിക്കുന്ന സ്ഥലത്തു പ്രവേശിച്ചു ധൂപം വീശിയശേഷം വടക്കുവശത്തുകൂടി ഇറങ്ങി "കുബ്സാ" സഞ്ചരിക്കുവാനുള്ള സ്ഥലം മുഴുവനും ചുററിനടന്നു ധൂപം വീശി തെക്കു വശത്തുകൂടി തിരിയെ മദ്ബഹായിൽ പ്രവേശിച്ചു്. മൂറോൻ ഇരിക്കുന്ന സ്ഥലത്തു വീണ്ടും ധൂപം വീശി, അവസാനിപ്പിക്കുന്നു. ഈ സമയത്തു ഗായകസംഘം താഴെക്കാണുന്ന പാപിനിയുടെ മാനീസാ ചൊല്ലുന്നു)

(സെഹിയോൻ കോട്ടയിൽ)

ഹീനമലീമസതന്ത്രത്താൽ—നൂറുകണക്കിനു മാനവരെ
പാടവമോടു വശത്താക്കി—താളടിയാക്കി മുടിച്ചോളാം.

വ്യഭിചാരിണിയാത്മാർത്ഥതയോ—ടനൃനമതാമനതാപം
ഉലകിന്ന സകലം രക്ഷകനാ—മേശുമഹേശനിലർപ്പിച്ചാറം
ഭാവവിഹീനസനാതനമാം—തൽ സൌന്ദര്യം കാംക്ഷിച്ചാറം
യേശുവിൽനിന്നവളാത്മാവിൻ—പരിശുദ്ധത സംപ്രാപിച്ച
സംഭ്രമമാർന്നോളെന്നാലും—ഭീതിയൊടും സ്നേഹത്തോടും
സകലത്തിനും രക്ഷകനെ—കണ്ണീരാൽ ഭൂഷിതനാക്കി
ക്കറൊട്ട പാദങ്ങളെമുത്തി—പാപവിമോചന മാർജ്ജിച്ചാറം
ഞങ്ങറംക്കും കരുണാലയനേ! —നിസ്സീമകൃപാസാഗരമേ!
ഈവിധമാമനതാപമതും—പാപ വിമുക്തിയുമേകേണം.

(യൌമൊക്കു് ലോക്കു്)

പാപിനിയാറം ശീമോൻ ഭവനം പൂകി
പാപകരം കർമ്മം വിവിധം ചെയ്ത
അവയവമോരോന്നും കൊണ്ടഖിലേശാ!
പാപങ്ങറംക്കെല്ലാം നേടീ മുക്തി
അവറം നരരേയിളകും മിഴിയാൽ വീശി
മിഴിനീരാലവറം നിൻ പാദം കഴകി
മോഹനമാം പിന്നൽ പണിയാൽ മിന്നും
വാർമുടിയാലവറം നിൻ പാദം തോർത്തി.
പ്രീതിദരാത്മാവിന്നുളവാക്കീടാൻ
സുരഭിലമാം തൈലം തനുവിൽ തേച്ചോറം
മേത്തരമാം തൈലം ജീവപ്രദമാം
നിൻ തലയിൽ പരിചോടഭിഷേചിച്ചു.
പടവതുപോൽ നിർത്തീ ദുർവ്യാപാരം
പാപിനിയാറം നാഥാ! സ്തോത്രം! സ്തോത്രം!

(ധൂപം വീശിക്കൊണ്ടുള്ള പ്രദക്ഷിണം മദ്ബായിൽ പ്രവേശിച്ചു് അവസാനിച്ച ശേഷം.)

ക്കുക്കോയോ

**പെത്ഗോമൊ**—മോശയെ ദൈവം കാണിച്ചാൻ
തൻ മാർഗ്ഗങ്ങറം

മോശയോടരുളിച്ചെയ്തേവം—ദൈവം സീനായിൽ
അഹറോന്യാചാര്യന്മാരെ —യഭിഷേകം ചെയ്വാൻ
പരിപാവനമാം—പരിമളതൈലം നീ
പരിചൊട്ടക്കൂട്ടി—പൂശുക ബലിപീഠം
പാവനമാക്കണമതിനാലേ—സഭയിൻ കൂടാരം
പാപംപോക്കും മശിഹാതൻ—സൂചനയിത്തൈലം
ഹാലേലുയ്യാ—ദൈവം സംസ്തുത്യൻ.

**പെത്ഗോമൊ**—നിന്നൊടുകൂടുണ്ടുയിരിൻ നീരുറവ
പാവന തൈലമിതാത്മീയം—നീരുറവാണോർത്താൽ
ഇതിനാൽ നൂതനമാം ജീവൻ—സഭയിൽ പ്രവഹിപ്പൂ.

പൌരോഹിത്യം—അഹറോനിതു നൽകി
ഇസ്രായേലിൽ—രാജത്വവുമേകി

മരണാർഹന്മാരിതിനാൽ ക്രൂ—ശടയാളം നേടി
ദൈവത്തിൻ പുത്രന്മാരായ്—ശാശ്വതമാം ലോകേ
ഹാലേലുയ്യാ—പ്രാപിക്കും സ്വർഗ്ഗം.

ബാറക്മോർ—ശുബഹൊ.......

പരിമളതൈലം പ്രിയതമനെൻ—തനുവിന്മേൽ പൂശി
എന്നെ വിരുന്നിൽ മദിപ്പിച്ചു—നിബിയേവം ചൊല്ലി

നിൻ സൌരഭ്യം—മോദകരം കാമ്യം
നിൻദർശനമോ—പ്രാണപ്രദമേററം

നിന്നെയയച്ചൊരു താതനെ ഞാൻ—സാനന്ദം വാഴ്ത്തും
നീ വിനയത്താൽ മൃതിനീക്കി—ഞങ്ങളെ രക്ഷിച്ചു.

ഹാലേലുയ്യാ—നീയെന്നും സ്തുത്യൻ.

മെനഓലം........

നാഥാ! പാപിനിനിൻ തലയിൽ —തൈലം വാർന്നപ്പോരം
വാസനവസതിയതിൽ തിങ്ങി—വിസ്മിതരായ് ശ്ളീഹർ

ആ സൌരഭ്യം—മാനവകൃതമാകും
പരിമളതൈലം—വീശിയതല്ലല്ല.

പാരിതുരക്ഷിപ്പാനുയിരിൻ—വാസന വചനേശാ!
പ്രസരിപ്പിച്ചതു താവക മാം—പാവനതനുനൂനം

ഹാലേലുയ്യാ—ഉഹാലേലുയ്യാ.

മൊറിയോറാഹേം....

## ധൂപപ്രാർത്ഥന

തനിക്കു പ്രിയപ്പെട്ട യുവാത്മാക്കളിൽ തൻെറ ദിവ്യനൽവരങ്ങളുടെ സൌരഭ്യം ഒഴുക്കുന്ന നിർമ്മല അശരീരമൂറോനായിരിക്കുന്ന കർത്താവേ ബലഹീനരും പാപികളുമായ ഞങ്ങളിൽ നിൻെറ കൃപാദാനങ്ങരം ചൊരിയണമേ. നിൻെറ വിശുദ്ധതകളാൽ ഞങ്ങളെ നിറയ്ക്കണമേ. വിമോചനവും പുണ്യവും നിൻെറ ദയവിൻെറ സമൃദ്ധിയായ ഐശ്വര്യവും ഞങ്ങരംക്കു നൽകണമേ—ഹോശെ......

(ഏനോനോൻഹറോ)

**പെത്ഗോമൊ**—ഇതിനാൽ നിന്നെയഭിഷേകം
ചെയ്താൻ.

നിബിയന്മാർ നൃപരാചാര്യന്മാ-രിവരേയഭിഷേകംചെയ്‌വാൻ
മാമലയാം സീനായിൽ ദൈവം— മോശയൊടരുളിച്ചെയ്തേവം

ഉത്തമ പരിമളവർഗ്ഗങ്ങളം
സൈത്തിൻ തൈലമതിൽ ചേർത്തും
കൂട്ടുകപാവനമാം തൈലം

ശുദ്ധ്യാശുചിയോടു ചെയ്യേണം—നീയഭിഷേകത്തിൻ കർമ്മം

**പെത്ഗോമൊ**— സന്തോഷപ്രദതൈലത്താൽ

ദൈവികമാം പാവന തൈലത്താൽ—ശുദ്ധീകൃതമാം മൂറോനാൽ
അഭിഷേകം ചെയ്യും കൂദാശ—യ്ക്കെല്ലാം പൂർണ്ണതനേടുന്നു.

ഇതിനാൽ നിബിദൃഷ്ടാന്തങ്ങളം
ഉപമകളിവവെളിവായീടും
സ്നാനികളഭിഷിക്തന്മാരായ്

സ്വർഗ്ഗത്തിൻസുതരായ്‌വാഴും—രക്ഷയതിൻ റൂശ്മാചാർത്തി.

ബാറക്മോർ—ശുബഹോ...........

മേത്തരമാംതൈലമതിൻപാത്രം—പാപിനിപാണികളിൽപേറി
നിൻകബറേററം സൂചിപ്പിക്കാൻ—നിൻതലയഭിഷേകം
ചെയ്താരം

വന്ദ്യപുരോഹിത ഹസ്തത്താൽ
ശുദ്ധീകൃതമാമീ മൂറോൻ
തൻമുൻകുറിയും കാണിച്ചാരം

ആത്മാവിൻപുത്തുകഞ്ഞാടിൻ—വൃന്ദമിതണിയും സ്നാനത്തിൽ
മെൻ ഓലം...........

കൂദാശാപൂർണ്ണതയുണ്ടാവാൻ—ശുദ്ധീകൃതമാമീമൂറോൻ
ആചാര്യപ്രമുഖകരാഘോഷ—ക്രിയയാൽ പരിശുദ്ധാത്മാവിൻ

നൽവരപൂർണ്ണതയേൽക്കുന്നു
റൂഹാതന്നാവാസത്താൽ
ഇപ്പോഴാത്മീയം വീര്യം
വന്നീനിർമ്മലതൈലത്തെ—പാവന മൂറോനാക്കുന്നു

(സൂമ്മോറെ)

നാഥൻ ഞങ്ങൾക്കാശ്രയമാം—ഇസ്രായേലിൻ പരിശുദ്ധൻ
ഞങ്ങൾക്കെല്ലാം രാജാവാം—തൻപ്രിയഭക്ത ജനത്തോടായ്
ദർശനമതിലേവം ചൊന്നു—സ്വജനത്തിൽ ഞാനെൻപ്രിയനെ
ഉന്നതമാം സ്ഥാനത്താക്കി—പാവനമാം തൈലത്താൽ ഞാ—
നവനെയഭിഷേകം ചെയ്തു.
ഇതിനാൽ ദൈവം സുഖകരമാം—ആനന്ദപ്രദതൈലത്താൽ
നിൻപ്രിയരെക്കാൾ ശ്രേഷ്ഠതയിൽ—നിന്നേയഭിഷേകംചെ
യ്തു.

(അനന്തരം വായനകൾ)

| | |
|---|---|
| ഉല്പത്തി | 28:10—22 |
| പുറപ്പാട് | 30:22—33 |
| സംഖ്യാ. | 6:22— 7:12 |
| ലേവ്യ. | 8: 1—14 |
| 1 ശമുവേൽ | 16: 1—13 |
| സങ്കീർത്തനങ്ങൾ | 45: 1—17 |
| 1 രാജാക്കന്മാർ | 1: 32—39 |
| ഉത്തമഗീതം | 1: 1— 2:12 |
| 2 രാജാക്കന്മാർ | 9: 1— 6 |
| ഹസ്കീയേൽ | 20: 3— 8, 39—42 |
| ഏശായാ | 61: 1— 6 |

(വായനകൾക്കുശേഷം പ്രധാന പുരോഹിതൻ ബെസ്ഗാസായിൽ പ്രവേശിച്ച് സൈത്തെണ്ണയും ബൽസാമുനം യോജിപ്പിക്കുന്നു. ഈ സമയത്തു് അദ്ദേഹത്തോടുകൂടെ ഒന്നോ രണ്ടോ മേല്പട്ടക്കാർ മാത്രം അകത്തു പ്രവേശിക്കാം. അപ്പോൾ ഗായകസംഘം താഴെക്കാണുന്ന ഗീതങ്ങൾ ചൊല്ലുന്നു.)

(ഈത്തോനൊ ഈത്തോനൊ)

യാക്കോബിൻ ദൈവത്തിന്നൊരു കൂടാരം

[illegible]ന്യ ! ദൈവപ്രസവിത്രീ !—രണ്ടാമത്തെ മറസ്സുള്ളിൽ
[illegible]ത്യന്ത പവിത്രസ്ഥാനേ—വിധിപോലെ മറസ്സപ്പെട്ട
[illegible]ൽക്കൂടാരമതെന്നേവം—പണ്ടേ പേരു നിനക്കിട്ടു
[illegible]ർത്ഥം താനീനാമം—അമ്മനവേൽ നിന്നിൽ വാണു
[illegible]രംപൊന്നിവയാലേ—തീർത്തോരു പെട്ടകമല്ലോ നീ
[illegible]ീത്വമതെന്യേ മനുജത്വം—ദൈവത്വത്തോടും വാണു

കേടും മാലിന്യവുമെന്യേ—നീ വിമലതയിൽ ശോഭിച്ചു.
കനകച്ചെപ്പിലെ മന്നായാം—സ്വർഗ്ഗത്തിലെയപ്പം നീയാം
വാടിയുണങ്ങിത്തളിരിട്ടോ—രഹറോൻ തൻ വടിയും നീയാം
ദുഷ്ടതയാലേ ജീർണ്ണിച്ച്—പാപംമൂലം പാഴായ
നരവർഗ്ഗത്തിനു തിരുമെയ്യാൽ—പുത്തുമയവൻകൃപയാൽ നൽകി
ക്രോബകരാം ദൈവത്വംകാണാൻ—വയ്യാതെമറഞ്ഞമ്പോനിൽക്കും
സ്ഥാനം പൂകാൻ നരവർഗ്ഗം—പാപവിമോചനമാർജ്ജിച്ചു.
നിന്നിൽ നിന്നന്തരമെന്യേ—ഗാത്രമെടുത്തൊരു ദൈവത്തെ
മാതാവേ! നീ വഴിയായി—വന്ദിച്ചിടുന്നു ഞങ്ങൾ
ഞങ്ങളെ രക്ഷിപ്പാനായി—മാനവഗാത്രമെടുത്തോനാം
മാനവവത്സലനോടമ്മേ!—ഞങ്ങൾക്കായഭ്യർത്ഥിക്ക.

(ആത്ത്ഈ ഈ സൈക്ക്)

കൃപയും സത്യവുമീശനയച്ചു

ദൈവത്തിൻ ജനനീ കന്യേ!—മറിയാമേ! നിൻദൈവികമാം
മർമ്മത്തെ വീക്ഷിക്കുന്നോൻ—ആശ്ചര്യത്താൽ സ്തംഭിക്കും.
നമ്മൾക്കേവം തുണയേററം—തന്നപിതാവാം ദൈവത്തിൻ
വചനമതാം കർത്താവിന്റെ—ശ്രേഷ്ഠതയോർത്താൽ നാം ഞെട്ടും
മുന്നംസീനായ് മാമലയിൽ—കല്പനജനതയ്ക്കേകിടുവാൻ
ക്രൂരിരുളാവി കൊടുങ്കാററ—ന്നിവതൻ മദ്ധ്യേ വന്നെത്തി
സംഭ്രമകരമാം മിന്നലിനാൽ—ശൈലത്തെ മുഴുവൻ മൂടി
കാഹളനാദത്താലവരെ—കിടിലം കൊള്ളിച്ചോനിവനാം.

(സ്ലീമൊറിയോ)

ശുദ്ധിവിവേകമെഴും പർവ്വതമാം
മറിയാമേ! ശാന്തിയൊടും വിന
യത്തോടും നിന്നിലിറങ്ങി വ
സിച്ചാൻ കരുണാപൂർവ്വം.

കന്യകമറിയാമേ! നിന്നെ—റൂഹായാൽ നിർമ്മലയാക്കി
നിന്നിൽനിന്നന്തരമെന്യേ—മശിഹാഗാത്രം കൈക്കൊണ്ടു.
തന്നുടെ നിസ്തുലമാം കൃപയാൽ—ഞങ്ങടെ പൂർവ്വപിതാവാകും
ആദാമിൻപാപം പോക്കി—നഷ്ടപ്പെട്ടോനേ നേടാൻ
ഞങ്ങൾക്കൊപ്പം ജീവനതും—ബോധവുമാർന്ന, ജഡംപൂണ്ടു
ദൈവത്വം കൈവെടിയാതെ—പൂർണ്ണനരത്വം പ്രാപിച്ചു.

(അനന്തരം പ്രധാന പുരോഹിതൻ ബെസ്ഗാസാ
യിൽത്തന്നെ നിൽക്കെ അർക്കദ്യാക്കോൻ ലുത്താ
നിയാ വായിക്കുന്നു.)

## ലുത്തിനിയാ

നാമെല്ലാവരും ശരിയായി നിന്ന് ഹൃദയപൂർവ്വം താൽപര്യമായി, ദൈവത്തെ പ്രീതിപ്പെടുത്തുന്ന ശബ്ദത്തിൽ, കുറിയേലായിസ്സോൻ ഏററു ചൊല്ലണം.

**ജനം:** കുറിയേലായിസ്സോൻ.

തൻെറ മനുഷ്യസ്നേഹത്താൽ സ്വയം താഴ്മപ്പെട്ട്, കഷ്ടതയുള്ളവരായ ഞങ്ങൾക്കു തൻെറ നിറവിൽ നിന്നു നൽകുകയും, തന്നിമിത്തം പകരപ്പെട്ട മൂറോൻ എന്നു നാമകരണം ചെയ്യപ്പെടുകയും ചെയ്ത മശിഹാതമ്പുരാനേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

**ജനം:** കുറിയേ......

പരിശുദ്ധ തൈലത്താൽ ദാവീദിനെ അഭിഷേകം ചെയ്ത്, യഥാർത്ഥവും ആന്തരീയവുമായ തൻെറ അഭിഷേകത്തെ അറിയിക്കയും, ഞങ്ങളെ അഭിഷേകം ചെയ്ത് മുദ്രയിട്ട് തൻെറ ആത്മാവിൻെറ അച്ചാരം ഞങ്ങളുടെ ഹൃദയത്തിൽ തരികയും ചെയ്ത ദൈവമേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

ന്യായപ്രമാണ തൈലംമൂലം കൃപയാലുള്ള നീതീകരണത്തെ മുൻകുറിച്ചവനും, മൂറോൻ അഭിഷേകത്താൽ സമൃദ്ധിയായ കൃപ ഞങ്ങൾക്കു ദാനംചെയ്യുന്നവനുമായ കർത്താവേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

ന്യായപ്രമാണത്തിനടുത്ത അഭിഷേകത്തെ മായിച്ചുകളഞ്ഞിട്ട്, കൃപയാൽ മൂറോൻകൊണ്ടു ഞങ്ങളെ ആനന്ദിപ്പിച്ച കർത്താവേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

പരിശുദ്ധറൂഹായുടെ ആഗമനംമൂലം മൂറോനെ ശുദ്ധീകരിച്ച സഭയെ ആനന്ദിപ്പിക്കുന്നവനായ ദൈവമേ! നിന്നോടു...

തന്നെ സ്വീകരിക്കുന്നവർക്കു സ്വർഗ്ഗീയദാനത്തിൻെറ കൃപമൂലം ജീവൻെറ സൗരഭ്യമായിത്തീർന്ന കർത്താവേ! നിന്നോടു ........

മനുഷ്യാവതാരത്തിൽ തൻെറ സഖികളെക്കാൾ വിശിഷ്ടമായി സന്തോഷതൈലംകൊണ്ടു അഭിഷേകം ചെയ്യപ്പെടുകയും ഈ ആത്മീയാഭിഷേകം ഞങ്ങൾക്കു നൽകുകയും ചെയ്ത മിശിഹാതമ്പുരാനേ! നിന്നോടു........

ഈ യഥാർത്ഥ അഭിഷേകംമൂലം ദൈവാശ്രയത്തോടെയുള്ള പോരാട്ടത്തിനു ഞങ്ങളെ ഒരുക്കിയവനേ! നിന്നോടു....

സന്തോഷതൈലത്താൽ ആത്മീയദീപത്തെ തെളിയിക്കുന്നവനും, ന്യായപ്രമാണ തൈലത്താൽ തൻെറ മനുഷ്യാവതാര

ത്തേയും തന്മൂലമുള്ള ആത്മീയദാനത്തിൻെറ പരിമളവാസന യേയും മുന്നറിയിച്ചവനുമായ ദൈവമേ! നിന്നോട്.........

ലോകം മുഴുവൻെറയും നിരപ്പിനും സമാധാനത്തിനും നല്ല നിലനില്പിനുംവേണ്ടിയും, ഭൂതലമെങ്ങുമുള്ള പട്ടക്കാരുടെ ഐക മത്യത്തിനും പള്ളികളുടെ പുകഴ്ച്ചയ്ക്കും വേണ്ടിയും, ആത്മീയ കൃ പാപൂർണ്ണമായ സമാധാനകാലങ്ങളും ദൈവം നമുക്കു തരുന്ന തിനുവേണ്ടിയും, കോപസൂചകങ്ങളായ എല്ലാ ശിക്ഷകളും വടി കളും നമ്മിൽനിന്നു നീക്കിക്കളയുന്നതിനു വേണ്ടിയും കർത്താ വിനോട് നാം പ്രാർത്ഥിക്കണം.

പരിശുദ്ധ പിതാക്കന്മാരും സത്യ ഇടയന്മാരും വന്ദ്യവിശു ദ്ധന്മാരും ഭാഗ്യവാന്മാരുമായ നമ്മുടെ പാത്രിയർക്കീസന്മാരാകുന്ന ആബൂൻ മോർ ഇഗ്നാത്തിയോസിനും ആബൂൻ മോർ ബസ്സേലി യോസിനും മാർ ഗ്രീഗോറിയോസിനും വേണ്ടിയും സത്യവിശ്വാ സികളായ സകല മേല്പട്ടക്കാർക്കു വേണ്ടിയും, അവരുടെയും അവ രുടെ ഇടവകകളുടെയും അഭിവൃദ്ധിക്കും സംരക്ഷണത്തിനും വേണ്ടി യും, വിശ്വാസികളായ സകല പരേതരുടെയും നല്ല ഓർമ്മയ്ക്കും പുണ്യത്തിനും വേണ്ടിയും കർത്താവിനോട് നാം പ്രാർത്ഥിക്കണം.

ഞങ്ങളുടെ മിശിഹാതമ്പുരാനേ! നിൻെറ സുവിശേഷ ത്തിനു യോഗ്യമായ പ്രകാരം ജീവിച്ച്, പരിശുദ്ധ പരിമള ത്താൽ ആനന്ദിപ്പാൻ ഞങ്ങളെ യോഗ്യരാക്കണമേ. നാം മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ എന്ന് അട്ടഹസിച്ചു ചൊല്ലണം.

**ജനം:** കുറിയേ...കുറിയേ...കുറിയേ...

(അനന്തരം രണ്ടാമത്തെ പ്രദക്ഷിണം. പ്രധാന പു രോഹിതൻ മൂറോൻപാത്രം വഹിച്ചുകൊണ്ട് കു ബ്സാപ്പുള്ളിൽ നിൽക്കുന്നു. പന്ത്രണ്ടു മ്ശംശോ നെന്മാർ പന്ത്രണ്ടു മറുവാഹസാകറം കബ്സാപ്പു ചു റ്റുമായി, അതിനെ മറയ്ക്കത്തക്കവണ്ണം പിടിക്കുന്നു. പന്ത്രണ്ട് ആപ്പുദ്യക്ക്നേന്മാർ കത്തിച്ച മെഴുകുതി രികറം പിടിച്ചുകൊണ്ടു കുബ്സാപ്പു മുമ്പിൽ രണ്ടു നിരയായും, പന്ത്രണ്ടു കശ്ശീശന്മാർ ധൂപക്കുററികറം വഹിച്ചുകൊണ്ടു കബ്സായുടെ ഇരുവശങ്ങളിലായും നിൽക്കുന്നു. എല്ലാററിനും മുൻപിൽ ഒരു കശ്ശീശാ കുരിശു വഹിച്ചുകൊണ്ടും, അതിനു പിന്നിൽ ഒരു കശ്ശീശാ ഏവൻഗേലിയോൻ പുസ്തകം വഹിച്ചു കൊണ്ടും, അതിനു പിന്നിൽ അർക്കദ്യാക്കോൻ പ്രധാന പുരോഹിതൻെറ അംശവടി പിടിച്ചുകൊ ണ്ടും നിൽക്കണം. ഈ നിലയിൽ പ്രദക്ഷിണം ക്ര മീകരിച്ച ശേഷം).

**അർക്കദ്യാക്കോൻ:**

പിരിഞ്ഞുപോകുവാനുള്ള സ്ത്രീപുരുഷന്മാർ പോകണം. മാമോദീസാ മുങ്ങിയിട്ടില്ലാത്ത വേദപഠിതാക്കളും, പിശാചുബാധിതർ, ആദിയായി ഞങ്ങളുടെകൂടെ ഇവിടെനിന്നു പ്രാർത്ഥിക്കുവാൻ പാടില്ലാത്തവർ ഇവിടെ നിൽക്കരുത്. ഇത് അന്യോന്യം അറിയിപ്പിൻ. വാതിലുകളടയ്ക്കുവിൻ. എല്ലാവരും ശരിയായി നിൽക്കുവിൻ.

(ഈ സമയത്ത്, അവിടെ നിന്നുകൂടാത്തവരെല്ലാം ശാന്തമായി പുറത്തു പോകണം. മറ്റുള്ളവർ ഭക്ത്യാദരവുകളോടെ നിൽക്കണം)

**അനന്തരം പ്രധാന പുരോഹിതൻ ഉച്ചത്തിൽ:–**

ഹാലേലൂയ്യാ.

**ഗായകസംഘം:** ഉലവാക സ്തുതി ദൈവത്തിനു വാനിൽ
ധരണിയതിൽ ശാന്തി
നല്ലോരു ശരണം നരലോകർക്കും

(ഇങ്ങനെ മൂന്നു പ്രാവശ്യം ചൊല്ലിയ ശേഷം മേൽ കാണിച്ചിരിക്കുന്ന ക്രമത്തിൽ പ്രദക്ഷിണം സാവധാനം നടന്നു മുന്നോട്ടു നീങ്ങുന്നു. പ്രദക്ഷിണത്തിൽ പങ്കെടുക്കുന്ന മേൽ വിവരിച്ച ആളുകളൊഴികെ ഗായകസംഘാംഗങ്ങളും മുതലായ എല്ലാവരും ഭക്തിപൂർവ്വം യഥാസ്ഥാനങ്ങളിൽത്തന്നെ നിൽക്കണം.)

## കുക്കിലിയോൻ (ഒന്ന്)

1. മണവറയിന്നു വരുന്നൊരു മണവാളൻ പോൽ...ഹാ...
വാനം വിട്ടടയോൻ പാരിൻ സീമയിലെത്തി.
2. ഓടിപ്പോവാൻ വീരനു തുല്യമവൻ പായും...ഹാ...
പൂർവ്വമതാകും ദിശയിലവൻ ഗർജ്ജിച്ചു.
3. സ്തുതിദൈവത്തിനു, പുകഴിസ്രായേലിന്നും..ഹാ...
സ്വന്തജനത്തെ രക്ഷിപ്പാൻ നാഥാ നീവന്നു.
4. നിന്നഭിഷിക്തരെ വീണ്ടിടുവാൻ...ഹാ...
നീയെൻ മൌലിക്കു കൊഴുപ്പേകി തൈലത്താൽ.
5. എൻകാസാവീര്യത്താൽ ലഹരിയതേകും—ഹാ....
തന്നഭിഷിക്തനെ ദൈവം രക്ഷിച്ചെന്നറിവായി.
6. പാവനമാകും വാനീന്നവനുത്തരമേകി—ഹാ....
നിൻ സിംഹാസനമുടയോനേ നിത്യം.

7. നീട്ടപ്പെട്ടതുതാൻ നിന്നുടെ ചെങ്കോൽ—ഹാ...
നീതിപ്രിയനാം നീ വിട്ടിതനീതി.

8. ദൈവം ദൈവത്തിൻ പദവിയിൽ നിന്നേയഭിഷേകം ചെയ്തു—ഹാ..
നിൻ പ്രിയരെക്കാൾ സന്തോഷത്തിൻ തൈലത്താൽ.

9. സ്വർഗ്ഗത്തീന്നും തൈലവണിക്കിൻപക്കൽനിന്നും—ഹാ...
മൂറിലവർങ്ങംകങ്കുമമെന്നിവപൂശി നിന്നങ്കികളിൽ.

10. കണ്ടെത്തിയൊരെൻ ദാസൻ ദാവീദിനെ ഞാൻ പാവന തൈലത്താൽ പൂശി—ഹാ...
എന്നുടെ കരമവനു കരുത്തും താങ്ങും നൽകി.

11. പോവുകയില്ലവനെയൊഴിഞ്ഞെൻ കാരുണ്യം—ഹാ...
വിശ്വസ്തത പാലിക്കും ഞാനനന്യനം.

12. വനമഹിഷത്തിനു തുല്യമുയർത്തീ ഞാനെൻമൌലി—ഹാ...
നീയെൻ മെയ്യിൽ പരിമളതൈലംപൂശി.

(ആത്തൂഈ സൈക്ക്)

**പെത്ഗോമൊ**—തലതാടികൾ മേലൊഴുകും തൈലം പോൽ
ഞങ്ങളെ രക്ഷിപ്പാൻ മശിഹാ—നീ താനേ നിന്നെ താഴ്ത്തി
ദാസത്വംപൂണ്ടപ്പോഴും—നിൻദൈവത്വം പരിപൂർണ്ണം
നിന്നാത്മീയമതാംവാഴ്വിൻ—സൌരഭ്യംധരയിൽതിങ്ങി

(പ്രദക്ഷിണം വടക്കേ വാതിൽക്കൽ എത്തുമ്പോൾ എല്ലാവരും ശാന്തമായി അവിടെ നിൽക്കുന്നു.)

**അർക്കദ്യാക്കോൻ:**

എല്ലാവരും ദിവ്യജ്ഞാനത്തിലേയ്ക്കു ശ്രദ്ധിച്ചുകൊണ്ട് കുറിയേലായിസ്സോൻ ചൊല്ലണം.

**ജനം:** കുറിയേ... കുറിയേ... കുറിയേ...

(അപ്പോൾ മറുവഹസാ കിലുക്കുകയും മണിയടിക്കുകയും ചെയ്യുന്നു. അനന്തരം പ്രദക്ഷിണം വീണ്ടും മുന്നോട്ടു നീങ്ങുന്നു.)

## കുക്കിലിയോൻ (മൂന്നു)

1. വാഴ്ത്തും ഞാൻ നിന്നെ സഭയിൻനടുവിൽ, പാരിൻ നടുവിൽ സ്ഥാപിതമായ് നിന്നാൽ രക്ഷ—ഹാ...
നാഥൻ വലിയവനാകും സീയോനിൽ.

2. ഉത്തരദിക്കിൽചരിയും സീയോൻശൈലം—ഹാ...
ഉന്നതമാണെല്ലാ ജാതിക്കും.

3. മഹിമയെഴും മന്നൻേറതാണാ നഗരം—ഹാ...
കർത്താവുളവാക്കിയ നാളിതുതന്നെ.

4. ഉല്ലാസത്തൊടു വന്നിടുവിൻ സന്തോഷിപ്പാൻ—ഹാ...
ബലദാതാവാം ദൈവത്തെ സ്തുതിചെയ്‌വിൻ.

5. യാക്കോബിൻ ദൈവത്തെ സ്തുതിചെയ്‌വിൻ—ഹാ...
പശ്ചിമമായദിശസ്സുഭിമുഖനാമവനേ വാഴ്ത്തിൻ തൻ നാമം
കർത്താവെന്നല്ലോ.

(ആത്തുത്ത് ഈ സൈക്ക)

സൂചനയാമഭിഷേകത്താൽ—വധുവായ് തീർന്നൊരു മഹിത
സഭ

ശുദ്ധസ്ഥാനം വീക്ഷിച്ച്—നാഥാ! നിന്നെക്കീർത്തിപ്പൂ.

(പടിഞ്ഞാറെ വാതിൽക്കൽ എത്തുമ്പോഴും അവിടെ
നിൽക്കുന്നു.)

## അർക്കദ്യാക്കോൻ:

എല്ലാവരും ദിവ്യജ്ഞാനത്തിലേയ്ക്കു ശ്രദ്ധിച്ചുകൊണ്ടു കറി
യേലായിസ്സോൻ ചൊല്ലണം.

**ജനം:** കുറിയേ... കുറിയേ... കുറിയേ...
(മറുവസാ കിലുക്കുകയും മണിയടിക്കുകയും ചെയ്തു
ശേഷം വീണ്ടും മുന്നോട്ടു നീങ്ങുന്നു.)

## കുക്കിലിയോൻ (നാല്)

1. സ്തുതിയൊടുനാഥനെമന്നിടമേ! വന്ദിക്കുക നീ സാനന്ദം—ഹാ
സ്തുതിഘോഷത്തോടണയുക തൻ സന്നിധിയിൽ.

2. നമ്മുടെ കർത്താവും ദൈവവുമാണിവനെന്നറിവിൻ—ഹാ...
നിൻ പരിപാവനനിലയത്തിൽ പ്രണമിച്ചുഥ തിരുനാമത്തെ
ഞാൻ സ്തുതിചെയ്യും

3. നിൻ കാരുണ്യമതും നേരും—ഹാ...
ദക്ഷിണദിക്കിൽനിന്നുവരും ദേവേശാ!

4. ഫാറാൻശൈലത്തീന്നാഗതനാകും പരിശുദ്ധൻ—ഹാ...
ഓർക്കണമേ നീ പൂർവ്വികമായ് നേടിയ സഭയെ.

5. നിന്നോഹരിയാം ഗോത്രത്തെ നീ രക്ഷിച്ചു—ഹാ...
കർത്താവിനെ നിജശുദ്ധതയിൽ സ്തോത്രംചെയ്‌വിൻ.

6. കർത്താവിനെ വാഴ്ത്തിൻ നിജവീര്യത്തിൻവാനത്തിൽ—ഹാ
ശക്തിയെഴും കർത്താവിനെ വാഴ്ത്തിൻ.

(സെഹിയോൻ കോട്ടയിൽ)

തൻ തിരുനാമം മൂറോനെ—ന്നുള്ളോനാം മശിഹാ നാഥാ!
നിന്നുടെ വാസനനുകരാനായ്—ഓടിവരുന്നടിയാർ ഞങ്ങൾ
രാജാവേ!നിൻ മണിയറയിൽ—ഞങ്ങളെ നീയേററീടണമേ.
തിരുസന്നിധിയിലപേക്ഷിച്ച്—ഞങ്ങളിതാ പ്രാർത്ഥിക്കുന്നു
നിൻെറ മഹാകാരുണ്യത്തെ—ഞങ്ങളിൽനിന്നും നീക്കരുതേ.

(തെക്കേ വാതിൽക്കൽ എത്തുമ്പോൾ അവിടെ നിൽക്കുന്നു.)

## അർക്കദ്യാക്കോൻ:

എല്ലാവരും ദിവ്യജ്ഞാനത്തിലേയ്ക്കു ശ്രദ്ധിച്ചുകൊണ്ട് കറിയേലായിസ്സോൻ ചൊല്ലണം.

**ജനം:** കുറിയേ... കുറിയേ... കുറിയേ...

(മറുവഹസാ കിലുക്കുകയും മണിയടിക്കുകയും ചെയ്ത ശേഷം വീണ്ടും മുന്നോട്ടു നീങ്ങുന്നു.)

## കുക്കിലിയോൻ (ആറ്)

1. സ്തോത്രംചെയ്‌വിൻ കർത്താവിനു,വാഴ്ത്തിൻ തിരുനാമം—ഹാ...
നാടംതോറും തൻ രക്ഷയെയും ബഹുമാനത്തെയുമറിയിപ്പിൻ ജാതികളിൽ.
2. അഹറോൻ തൻ തലതാടികളംമേലൊഴുകീടും—ഹാ...
തൈലംപോൽ ശോഭിപ്പിക്കുക ഞങ്ങളെ നാഥാ!
3. ബന്ധിക്കുക പെരുന്നാളുകളെ ചങ്ങലയാൽ—ഹാ...
നിൻബലിപീഠത്തിൻ കോണുകളോളം.
4. തൈലത്താൽ നീയെൻ തലയെ പോഷിപ്പിച്ചു—ഹാ...
എൻ കാസാ ജീവനുമുന്മേഷവുമേകും.
5. ആന്തരമാം മുററും രാജകുമാരീ സൌന്ദര്യം—ഹാ...
നൽക്കസവങ്കിയണിഞ്ഞരചൻ മുമ്പിൽ കാഴ്ചകളോടവളെത്തും
6. ആയിരമായിരമായ് വാനവരും പതിനായിരമായ് സ്രാപ്പികളും—ഹാ...
കാദീശ് കാദീശ് കാദീശെന്നവനെക്കീർത്തിക്കുന്നു.

(ആത്തുഈ സൈക്ക)

മനുജപ്രിയനാമുടയോനേ !—കൃപയാലിത്തെലത്തിന്നും
അഭിഷേകം കൈക്കൊാംവോർക്കും—ശുചിയും ശുദ്ധിയുമേ
കേണം.

(മദ്ബഹാവാതിൽക്കൽ എത്തുമ്പോാം)

## കുക്കാലിയോൻ (ഏഴ്)

1. നീതിയതിൻവാതിൽ തുറക്കണമേ—ഹാ....
   ഞാനകമത്തുവഴി പൂകീടട്ടെ.
2. ഞാൻ സ്തുതികർത്താവിനു പാടട്ടെ—ഹാ...
   സ്തോത്രസമേതം വാതിലിലൂട്ടും പൂകിൻ.
3. പ്രാപിപ്പിൻ സ്തുതിസഹിതം തൽ പ്രാകാരം—ഹാ...
   പാടിൻ സ്തുതി,തിരുനാമത്തെ വാഴ്ത്തിടുവിൻ.

(മദ്ബഹായിൽ പ്രവേശിച്ച് കബൂസാ മാററുന്നു. പ്രധാനപുരോഹിതൻ മൂറോൻപാത്രം ത്രോണോസിൽ, തബ്ലൈത്താമേൽ വച്ച് ഒരു വെള്ള ശോശപ്പാകൊണ്ട് അതു മൂടുന്നു.)

ഒന്നാം ശുശ്രൂഷ അവസാനിച്ചു.

# രണ്ടാം ശുശ്രൂഷ

(പന്ത്രണ്ടു മ്ശംശോനെന്മാർ മറുവഹസാ പിടിച്ചുകൊണ്ടു് കിഴക്കുവശത്തായി ത്രോണോസിനെ ചുററിയും, പന്ത്രണ്ടു കശ്ശീശന്മാർ ധൂപക്കുററികഠം വഹിച്ചുകൊണ്ടു് ത്രോണോസിൻെറ ഇരുവശങ്ങളിലായും, പന്ത്രണ്ടു് ആപ്പുദ്യക്ക്നേന്മാർ മെഴുകുതിരികഠം പിടിച്ചുകൊണ്ടു് ത്രോണോസിനു ചുററുമായും നിൽക്കുന്നു.)

**പ്രധാന പുരോഹിതൻ:** ശുബഹോ ലാബോ...

**ജനം:** ബലഹീനരും പാപികളുമായ ഞങ്ങളുടെ മേൽ കൃപയും അനുഗ്രഹവും രണ്ടു ലോകങ്ങളിലും എന്നെന്നേയ്ക്കും ഉണ്ടായിരിക്കട്ടെ—ആമ്മീൻ.

## പ്രാർത്ഥന

കരുണയുള്ള കർത്താവേ! നിൻെറ വിരുന്നിനു ഞങ്ങളെ ക്ഷണിക്കണമേ. പ്രകാശംകൊണ്ടു് . അലംകൃതമായ നിൻെറ മണവറയിലേയ്ക്കു ഞങ്ങളെ ചേർത്തുകൊള്ളണമേ. വെടിപ്പോടും വിശുദ്ധിയോടും തിരുസന്നിധിയിൽ കാണപ്പെടുവാൻ ഞങ്ങഠംക്കു സംഗതിയാക്കണമേ. ദൈവിക മൂറോൻെറ സുഗന്ധവാസന ഞങ്ങളിൽനിന്നു പുറപ്പെടുകയും ചെയ്യുമാറാകണമേ. ഞങ്ങഠം നിന്നെ സ്തുതിച്ചു വണങ്ങി സ്തോത്രം ചെയ്യും—ഹോശൊ...

## കുക്കിലിയോൻ (ഏഴു്)

1. സോദരരൊരുമയൊടമരുന്നതു പാർത്താൽ...ഹാ...ഹാ
   എത്ര മനോഹരമാനന്ദകരം.
2. അഹറോൻ തൻ തല താടികഠം മേലൊഴുകും തൈലം
   പോലെ...ഹാ...ഹാ...
   അങ്കിയിൽ വീണു കിടക്കും താടിയതിന്മേൽ.
3. സീയോനിൽ പൊഴിയും ഹെർമ്മോൻ ഹിമമെന്നോണം
   വാഴ്വും ജീവനമെന്നേയ്ക്കും കർത്താവങ്ങരുളി ഹാ..ഹാ..
   ഹാ...ഹാ...

4 കർത്താവിൻെറയനുഗ്രഹവും രക്ഷകനാം ദൈവത്തിൻ
നീതിയുമവനാർജ്ജിക്കും...ഹാ...ഹാ...ഹാ...ഹാ...

ബാറെക്ക്മോർ...ശുബഹൊ........

മെൻ ഓലം... ... ..

(ഹോഫ്ഗദോനൊ)

ശാന്തികരൻ ദൈവത്തീന്നും—കൃപയേശായാ പ്രാപിച്ചു
ആ കൃപ നമ്മൾക്കും സിദ്ധം—മശിഹാ! നീ തന്നെ ദൈവം
ഭൂമിയിലേയ്ക്കാഗതനായ് നീ—മാനവരെ സംരക്ഷിപ്പാൻ
ദൈവത്തിൻ ദ്വേഷം നീക്കി—രമ്യതയെ നീ സ്ഥാപിച്ചു
മൊറിയോറാഹേം... ... ...

## പ്രാർത്ഥന

പകരപ്പെട്ട മൂറോനെന്നു പേരുള്ള മിശിഹാ തമ്പുരാനേ! നിന്നെ സ്വീകരിക്കുന്നവരെ ദൈവോചിതമായ ആന്തരീയ പരിമളവാസനയാൽ, അവർണ്ണ്യമായ ദൈവികാനന്ദംകൊണ്ടു് നീ നിറച്ചു്, നിന്നോടുള്ള സ്നേഹത്തിൽ പൂർണ്ണരാക്കുന്നു. നിൻെറ ദൈവികരഹസ്യങ്ങളുടെ വർണ്ണനയാകുന്ന പരിമളത്താൽ ഞങ്ങളെ നിറച്ചു്, ഭയങ്കരമായ ഈ പൗരോഹിത്യശുശ്രൂഷയ്ക്കു ഞങ്ങളെ യോഗ്യരാക്കണമേ. നിൻെറ പരിശുദ്ധറൂഹായുടെ കൃപ ഞങ്ങൾക്കയച്ചു തരണമേ. സമർപ്പിക്കപ്പെട്ടിരിക്കുന്ന ഈ തൈലത്തെ ശുദ്ധീകരിച്ചു പൂർണ്ണമാക്കണമേ. ഇതിനെ കൂദാശാപരമായ അഭിഷേകത്തിനും, ദിവ്യദാനങ്ങളുടെ പൂർത്തീകരണത്തിനും ഇതുകൊണ്ടു് അഭിഷേകം ചെയ്യപ്പെടുന്നവരുടെ ശുദ്ധീകരണത്തിനും, സകലത്തിലും ബഹുമാന്യമായ തിരുനാമമഹത്വത്തിനും ഉതകുന്നതാക്കിത്തീർക്കണമേ. എന്തെന്നാൽ നീ പരിശുദ്ധനാകുന്നുവല്ലോ. നിനക്കും നിൻെറ പിതാവിനും വിശുദ്ധ റൂഹായ്ക്കും സ്തുതിയും സ്തോത്രവും ഞങ്ങൾ കരേറുന്നു...ഹോശൊ... ... ..

## കുക്കിലിയോൻ (എട്ടു്)

1. ഓർക്കുക കർത്താവേ! ദാവീദിൻ താഴ്മ...ഹാ...ഹാ..
   ആണയൊട്ടും യാക്കോബിൻ ദൈവത്തിനു നേർന്നാൻ

2. ഞാനേറുകയില്ലെൻ ഗേഹത്തിൽ...ഹാ...ഹാ...
   വിശ്രമമേൽക്കില്ല ഞാനെൻ ശയ്യയതിൽ.

3. എൻ കണ്ണിനുറക്കം നൽകില്ല...ഹാ...ഹാ...
   എൻ കൺപോളമയങ്ങുകയില്ല.

4. യാക്കോബിൻ ദൈവത്തിന കൂടാരം...ഹാ...ഹാ...
കർത്താവിന്നൊരു ഭവനം കണ്ടെത്തിടുവോളം.

5. എഫ്രാത്തയിലെന്നേവം കേട്ടു വയലുകളിൽ കണ്ടു...ഹാ.
കൂടാരം പൂകി വണങ്ങ്ം തൃപ്പാദം ഞങ്ങൾ.

6. നാഥാ! നിൻ വിശ്രമനിലയം നിലനിൽക്കം...ഹാ...
നാഥാ! നീയും ബലമേറും നിൻ പെട്ടകവും.

7. ചാർത്തും നീതിയെ നിന്നാചാര്യന്മാരും മഹിമയെ നിൻ നയവാന്മാരും...ഹാ...
നിന്നഭിഷിക്തമുഖം തിരിപ്പിക്കല്ലേ നിൻ ദാസൻ ദാവീദിൻമൂലം.

8. ദാവീദിന നാഥൻ വാഗ്ദാനം നൽകി, താൻ പിന്തിരികില്ല...ഹാ...
നിൻ സിംഹാസനമതിൽനിന്നുദരഫലത്തെ ഞാനേററും

9. നിൻ പുത്രന്മാർ കാത്തിട്ടമെങ്കിൽ...ഹാ...
എൻ നിയമത്തേയും ഞാനുപദേശിച്ചിട്ടമീസാക്ഷിയെയും

10. എന്നെന്നും സുതസുതരും സിംഹാസനമതിൽ വാഴും..ഹാ
നാഥൻ സീയോനിൽ സംതൃപ്തൻ.

11. കൈക്കൊണ്ടാനതിനെ സ്വാലയമാക്കാൻ...ഹാ...
എന്നേയ്ക്കുമതെൻ വിശ്രമഗേഹം

12. മോഹിച്ച നിവാസം തന്നിൽ ഞാൻ നിവസിക്കും..ഹാ..
വിഭവങ്ങളെ ഞാനവിടേററം വർദ്ധിപ്പിക്കും.

13. ഞാനവിടെ പാവങ്ങൾക്കപ്പം നൽകും...ഹാ...
അണിയിച്ചിട്ടമാചാര്യരെ രക്ഷയുമുത്തമരെ നീതിയതും

14. ദാവീദിന ഞാൻ കൊമ്പവിടൊന്നു മുളപ്പിക്കും...ഹാ...
തന്നഭിഷിക്തന ഞാൻ ദീപപ്രഭകോട്ടും.

15. ലജ്ജിതരാക്കും ഞാനവരുടെ വിദ്വേഷികളെ...ഹാ...
എൻവിമലത രണ്ടുമടങ്ങുവനിൽ പെരുകീടും.

ബാറെക്മോർ...ശുബഹോ...

മെൻ ഓലം... ...

(അംക്രൂ ബെന്ബർക്കോക്ക്)

വാനോർ വന്ദിക്കും—പരമോന്നതനമദൃശ്യനമാം
ദൈ—വത്തെ വാ—ഴ്ത്തി—പൈതങ്ങൾ
സ്തോത്രത്തോടവനെ—എന്നെന്നേയ്ക്കും
വൈദികരേ! ജനമേ! വാഴ്ത്തിൻ.

മൊറിയോ റാഹേം... ... ...

# പ്രാർത്ഥന

കർത്താവേ! ഈ തൈലംമൂലവും, യഥാർത്ഥമായ ഈ ശുശ്രൂഷമൂലവും, ആന്തരീയപ്രകാശം ഞങ്ങളിൽ ശോഭിപ്പിക്കണമേ. മൂന്നു പരിശുദ്ധ ക്നൂമാകളുടെ ദിവ്യപ്രകാശനം മൂലം, വിസ്മയനീയമായ വിശിഷ്ടസമ്പത്തുകൊണ്ട് ഞങ്ങളെ ഐശ്വര്യപ്പെടുത്തണമേ. പിതൃപുത്ര പരിശുദ്ധാത്മാവേ! ഇതിൽ സംബന്ധിക്കുന്നതുമൂലം വെടിപ്പോടെ എപ്പോഴും നിന്നെ സ്തുതിക്കത്തക്കവണ്ണം ഇതിനാൽ ഞങ്ങളെ ദൈവസദൃശന്മാരാക്കിത്തീർക്കണമേ...ഹോശൊ...

(കാദീശൊ ദശ്റിശ്ക്കിൻത്തെ)

ആവാസത്താൽ സീനായെ—നിർമ്മലമാക്കിയ നിർമ്മലനേ!
ആവാസത്താൽ വിമലതയീ—തൈലത്തിന്നേകീടേണം.

അധികാരം രണ്ടുലകിതിലും—ശ്ലീഹക്കേകിയൊരുത്തമനേ!
ഇത്തൈലത്തിനു വിമലത നിൻ—സാന്നിദ്ധ്യത്താൽ നൽകേണം.

സ്വർഗ്ഗീയമതാം മാതൃകയാൽ—തിരുസഭയെ ശോഭനയാക്കി
പാപത്തിൻ പരിഹാരാർത്ഥം—തൈലം നിയമിച്ചോൻ ധന്യൻ.

ശമുവേൽ വഴിയായ് ദാവീദി—ന്നഭിഷേകത്താൽ രാജത്വം
നൽകിയ നല്ലവനേ! വന്നീ—തൈലം പാവനമാക്കേണം.

നൽവരമെല്ലാം നിറവേററാൻ—വിശ്വസ്തസഭയ്ക്കാത്മീയം
മൂറോൻതൈലം സ്നേഹത്തോ—ടേല്പിച്ചോൻ മശിഹാ ധന്യൻ.

പാവനതനയ പ്രേഷകനേ!—റൂഹായാൽ കൂദാശകളെ
വിമലന്മാക്കേകുന്നോനേ!—താതാ! പരിശുദ്ധാ! സ്തോത്രം.

(സ്ളീമൊറിയൊ)

കർത്താവേ! നീ പരിശുദ്ധൻ—പരിശുദ്ധൻ നീ പരിശുദ്ധൻ
സ്വർഗ്ഗം നിന്നാൽ പരിപൂർണ്ണം.പാരിതു നിൻ സ്തോത്രത്താലും
വാനിൽ കാദീശിൻ ഗീതം—ഊഴിയിൽ വാഴ്വിൻ സംഗീതം
ഇവനെൻ പ്രിയസുതനെന്നേവം—വാനിൽ താതൻ ഘോഷിച്ചു.
സ്തൌമെൻകാലോസ്

**ജനം:** കുറിയേലായിസ്സോൻ.

## പ്രമിയോൻ

എല്ലായ്പോഴും ഉള്ളവനും സദാപ്രകാശിതനും ആയ അനാദ്യന്തസ്വയംഭൂവും, സകല വിവേക പ്രകൃതികളും തന്നാൽ പ്രകാശിപ്പിക്കപ്പെട്ട തന്റെ സ്വാഭാവിക സ്നേഹത്താൽ തങ്കലേയ്ക്കു തിരിയുന്നവനും, ജീവന്റെ ഉറവിടവും നിത്യഭാഗ്യങ്ങളുടെ പ്രവാഹവും, പ്രബലനും ഭാഗ്യവാനും, ആരാലും സ്പർശിക്കപ്പെടാവതല്ലാത്തവനും, തന്റെ വചനശക്തിയാൽ സകലത്തെയും ഭരിക്കുന്നവനും, അനാദ്യന്തശക്തിയും, അപ്രമേയനും, വ്യാഖ്യാനാതീതനും, രാജാധിരാജാവും കർത്താധികർത്താവും അധികാരികളുടെ അധികാരിയും, കിരീടങ്ങൾ നൽകുന്നവനും, ഏകസാരാംശമായി അറിയപ്പെടുകയും വിജാതീയരാലും സ്വജാതീയരാലും ഭാഷകളാലും സ്വർഗ്ഗീയക്രമങ്ങളാലും വിശ്വസിക്കപ്പെട്ട് വന്ദിക്കപ്പെട്ട സ്തുതിക്കപ്പെടുന്നവനുമായ കർത്താവിനു സ്തുതി. തനിക്കു ദിവ്യമൂറോൻ കൂദാശയുടെ ഈ സമയത്തും....

## സെദറാ

സകലത്തിന്റെയും മഹാരാജാവും നീതിയുടെ സൂര്യനും വിശിഷ്ടപ്രകാശവും സ്പർശിക്കപ്പെട്ടുകൂടാത്തവനും അപ്രമേയനും വചനത്താൽ അവർണ്ണനീയനും സകല വിവേകപ്രകൃതികളെയും പ്രകാശിപ്പിക്കുന്നവനുമായ യേശുമശിഹാ! ശ്രേഷ്ഠമായ നിന്റെ നന്മയാൽ, മാലാഖമാരുടെ സേനകളെ, രണ്ടാമത്തെ പ്രകാശവും അശരീരനക്ഷത്രങ്ങളും ലോകാതീതസൗന്ദര്യവും ആത്മീയ തീജ്ജ്വാലയും അശരീരാത്മക്കളും നിർമ്മലബോധങ്ങളും അനാദ്യന്ത പ്രകാശം ദർശിക്കുന്നവരും ദൈവിക ശ്രേഷ്ഠതയെ സ്തുതിക്കുന്നവരുമായിട്ട് നീ നിയമിച്ച്, നിന്റെ ശുശ്രൂഷയ്ക്കായി അവരെ നിയോഗിച്ചു. അനന്തരം ഭൂമിയിൽനിന്നു മനുഷ്യനെ നീ സൃഷ്ടിച്ച്, നിന്റെ സ്വരൂപംകൊണ്ട് അവനെ ബഹുമാനിക്കയും നിന്റെ തേജസ്സാൽ അവനെ അലങ്കരിക്കയും , ആത്മീയശുശ്രൂഷ വിശ്വാസപൂർവ്വം അവനെ ഭരമേല്പിക്കയും ചെയ്തു. അവനെ മഹത്വത്തിൽ സ്വർഗ്ഗീയസൈന്യങ്ങളോടു ചേർത്തു. ആചാര്യസ്ഥാനത്തിന്റെ മഹനീയ കിരീടത്താൽ അവനെ നീ ശ്രേഷ്ഠനാക്കി. രാജകീയ അങ്കി അവനെ ധരിപ്പിക്കയും സകല വിശിഷ്ടാലങ്കാരങ്ങളാൽ അലങ്കരിക്കയും, ദൃശ്യവും സ്പർശനീയവുമായ സൃഷ്ടികളെ കാണുന്നവനാക്കിത്തീർക്കുകയും ചെയ്തു. സ്വർഗ്ഗീയചിന്തകളാൽ ആനന്ദിക്കുവാൻ അവനു് അധികാരം നൽകി. നിന്റെ തേജസ്സും മഹത്വവും ബഹുമാനവുംകൊണ്ട് അവനെ ഐശ്വര്യപ്പെടുത്തി. ഈ ശുശ്രൂഷയ്ക്കു ഞങ്ങൾ അയോഗ്യരായിരിക്കെ, സാധുക്കളായ ഞങ്ങളെ

വിളിച്ചുവരുത്തി ഇതിനു യോഗ്യന്മാരാക്കിയിരിക്കുന്നതിനാൽ നിന്റെ അഗാധമായ കരുണയോടു ഞങ്ങൾ അപേക്ഷിക്കുന്നു. ഞങ്ങളോടും നിന്റെ ആരാധകരുടെ ഈ കൂട്ടത്തോടും കരുണയും ദയയും തോന്നി ഞങ്ങളെ അനുഗ്രഹിക്കണമേ. നിന്റെ പരിശുദ്ധറൂഹായുടെ ആവാസംമൂലം ഈ തൈലത്തെ ശുദ്ധീകരിക്കണമേ. നിന്റെ കൃപാബഹുലതയാൽ ഇതിനെ പൂർണ്ണമാക്കണമേ. ഇതിനെ പുതിയ ജീവന്റെ ഉറവയും വിശുദ്ധിയുടെ ഒഴുക്കും, പിശാചുക്കളെ ഓടിച്ചു കളയുന്നതും, ഞങ്ങളുടെ വർഗ്ഗത്തിന്റെ ശത്രുക്കൾ കണ്ട് ഓടത്തക്ക ഭയങ്കര അടയാളവും, അന്ധകാരത്തെ നീക്കിക്കളയുന്നതും, പൂർവ്വികലജ്ജയെ മാററിക്കളയുന്നതും ആക്കിത്തീർക്കണമേ. ഇതിനാൽ മുദ്രകുത്തപ്പെട്ട് അഭിഷേകം പ്രാപിക്കുന്നവർക്ക്, ഇതു പ്രകാശവസ്ത്രവും ബുദ്ധിപൂർണ്ണത വരുത്തുന്നതും, ശാപങ്ങളെ പരിഹരിക്കുന്നതും, ദാസ്യത്വത്തിൽനിന്നു സ്വാതന്ത്ര്യം നൽകുന്നതും, പാപമോചനപ്രദവും, വീഴ്ചകളെ ക്ഷമിക്കുന്നതും, ബലഹീനരെ സഹായിക്കുന്നതും, ആത്മാക്കളെ ശ്രേഷ്ഠമാക്കുന്നതും, പരിപാകതയുടെ മുദ്രയും, സംരക്ഷണത്തിന്റെ അടയാളവും, തോററുപോകാത്ത ആയുധവും, പുതിയജീവനിലേയ്ക്കുള്ള കടത്തും, പറുദീസായിലേയ്ക്കു നയിക്കുന്ന പാതയും, ആനന്ദസ്ഥലത്തേയ്ക്കു പ്രവേശിപ്പിക്കുന്ന പാലവും, സ്വർഗ്ഗത്തിലേയ്ക്കു കയററുന്ന ഗോവണിയും, സ്വർഗ്ഗരാജ്യത്തിലേയ്ക്കുള്ള വാതിലും, പ്രകാശഭവനത്തിന്റെ താക്കോലും, ദൈവസന്നിധിയിലേയ്ക്കു സമീപിപ്പിക്കുന്നതും ആയിരിക്കണമേ. ഇതോടുകൂടി ഞങ്ങളെ നിന്റെ സ്വർഗ്ഗീയ പിതാവിനു മക്കളും നിനക്കു സഹോദരങ്ങളും വിശ്വസ്തസഖികളും ആക്കിത്തീർക്കണമേ. നിന്റെ സ്നേഹത്തിൽ ഞങ്ങളെ സ്ഥിരപ്പെടുത്തി, നിന്നോടുള്ള ഭക്തികൊണ്ടു ഞങ്ങളെ നിറയ്ക്കണമേ. നിന്റെ സത്യം ഞങ്ങളിൽ സ്ഥാപിക്കണമേ. നിന്റെ വിശ്വാസം ഞങ്ങളിൽ ഉറപ്പിക്കണമേ. കുററമില്ലാത്ത നടപടികളാലും പുണ്യപ്രവൃത്തികളാലും ഞങ്ങളെ അലങ്കരിക്കണമേ. പരിപാകതയാകുന്ന പടച്ചട്ടയാൽ ഞങ്ങളെ അരകെട്ടിക്കണമേ. നിന്റെ ഏവൻഗേലിയോന്റെ സന്നദ്ധതയാകുന്ന ചെരിപ്പ്, ഞങ്ങളുടെ കാലുകളിൽ അണിയിക്കണമേ. എതിരാളിയുടെ എല്ലാവിധ അടിമത്തത്തിൽനിന്നും ഞങ്ങളെ പൂർണ്ണമായി സ്വതന്ത്രരാക്കണമേ. ഇവയാലും ഇതുപോലുള്ളവയാലും ഞങ്ങളെ ധന്യരാക്കിക്കൊണ്ട്, ഞങ്ങളുടെ നിയമലംഘനങ്ങൾക്കു മാപ്പു നൽകണമേ. നിന്റെ ആർദ്രകരുണയെ ഞങ്ങൾ സന്തോഷസമേതം സ്തോത്രം ചെയ്തു്, നിന്നെയും, വാഴ്ത്തപ്പെട്ടവനും സ്വർഗ്ഗീയദാനങ്ങൾ നൽകുന്നവനുമായ നിന്റെ പിതാവിനെയും, ഞങ്ങളുടെ കൂദാശകളെ തികച്ചു പൂർത്തീകരിക്കുന്നവനായ നിന്റെ പരിശുദ്ധ റൂഹാ

യെയും, നിത്യവും മുടക്കം കൂടാതെ സ്തുതിച്ചു പുകഴ്ത്തുമാറാക ണമേ. ഹോശൊ.....

നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

**ജനം:** അവിടത്തെ ആത്മാവോടുകൂടെയും ഉണ്ടായിരിക്കട്ടെ.

**അർക്കദ്യാക്കോൻ:**

നാമെല്ലാവരും ദിവ്യജ്ഞാനത്തിലേക്കു ശ്രദ്ധ പതിച്ചുകൊണ്ടു ഭക്തിപൂർവ്വംനിന്ന്, ഈ മഹാപുരോഹിതന്റെ പ്രാർത്ഥനയെ ഏറ്റുചൊല്ലണം.

സർവ്വശക്തിയുള്ള പിതാവായി......... ഇത്യാദി.

സുമ്മോറൊ

കണ്ടാലും മാമകദാസൻ—ദാവീദിനെ ഞാൻ കണ്ടെത്തി
മൂറോൻതൈലത്താലേ ഞാ—നവനെയഭിഷേകം ചെയ്തു.

**ഗാനം**—ഭൂവിലശേഷം.....

**വായന**– 1 യോഹന്നാൻ 2:20–3:1

**ഗാനം**—പൌലോസു ശ്ലീഹാ....

**വായന**– 2 കൊരിന്തി 2:12–17, 4:1

**പെത്ഗോമൊ:**

ഹാലേ..ഉഹാലേ..ഇസ്രായേലിൻ നല്ലിടയാ കരുണാപൂർവ്വം
കേൾക്കേണമേ—യൌസേപ്പിനെയാടെന്നോണം നേർവഴി
കാട്ടിനയിക്കേണമേ—ഹാലേലുയ്യാ.

## ഏവൻഗേലിയോൻ

(മത്തായി 26:6–7, യോഹന്നാൻ 12:3, മത്തായി 26:8, യോഹന്നാൻ 12:4–6, മത്തായി 26:10, യോഹന്നാൻ 12:7–8, മത്തായി 26:12–13)

(ഏവൻഗേലിയോൻ വായന കഴിഞ്ഞാലുടനെ)

**അർക്കദ്യാക്കോൻ:**

## ലുത്തിനിയാ

നാമെല്ലാവരും താൽപര്യത്തോടെ നന്നായി നിന്നു ദൈവ ത്തെ പ്രീതിപ്പെടുത്തുന്ന ശബ്ദത്തിൽ കുറിയേലായിസ്സോൻ ഏറ്റു ചൊല്ലണം.

**ജനം:** കുറിയേലായിസ്സോൻ.

ഭൂമി മുഴുവനിലുമുള്ള ഏകക പരിശുദ്ധ സഭയ്ക്കുവേണ്ടിയും, ലോകം മുഴുവൻെറയും സമാധാനത്തിനും അഭിവൃദ്ധിക്കും വേണ്ടിയും ഏററം താൽപര്യത്തോടെ കർത്താവിനോടു നാം പ്രാർത്ഥിക്കണം.

പരിശുദ്ധന്മാരും ഭാഗ്യവാന്മാരും നമ്മുടെ പാത്രിയർക്കീസന്മാരുമായ ആബൂൻ മാർ ഇഗ്നാത്യോസിനും ആബൂൻ മാർ ബസ്സേലിയോസിനും വേണ്ടിയും, ഇവിടെയും എല്ലാ ദേശങ്ങളിലും സത്യോപദേശം ശരിയായി പഠിപ്പിക്കുന്ന എല്ലാ മേല്പട്ടക്കാർക്കുവേണ്ടിയും, അവരുടെ അഭിവൃദ്ധിക്കും സംരക്ഷണത്തിനും വേണ്ടി, ഏററം താൽപര്യമായി കർത്താവിനോടു നാം പ്രാർത്ഥിക്കണം.

നമ്മുടെ ഈ കൂട്ടത്തിനുവേണ്ടിയും, നമ്മുടെ അപേക്ഷകൾ കർത്തൃസന്നിധിയിൽ പരിമളവാസനയായി അംഗീകരിക്കപ്പെടുന്നതിനുവേണ്ടിയും, ഏററം താൽപര്യത്തോടെ കർത്താവിനോടു നാം പ്രാർത്ഥിക്കണം.

മുൻകൂട്ടി സമർപ്പിക്കപ്പെട്ട് ശുദ്ധീകരിക്കപ്പെടുന്ന ഈ തൈലത്തിനുവേണ്ടി താൽപര്യപൂർവ്വം കർത്താവിനോടു നാം പ്രാർത്ഥിക്കണം.

കർത്താവു് ഇതിനെ വാഴ്ത്തി ശുദ്ധീകരിച്ച്, ഇതിനെ പരിശുദ്ധാത്മാവുകൊണ്ടും ദൈവികകൃപയും ശക്തിയുംകൊണ്ടും നിറയ്ക്കുന്നതിനും, ഇതിനാൽ അഭിഷേകം ചെയ്യപ്പെടുന്ന എല്ലാവർക്കും ഇതു സന്തോഷതൈലവും പ്രകാശവസ്ത്രവും ആത്മീയാഭിഷേകവും ജീവൻെറ മുദ്രയും വിശ്വാസത്തിൻെറ തോററുപോകാത്ത ആയുധവും എല്ലാവിധ അശുദ്ധാത്മാക്കളെയും ബഹിഷ്കരിക്കുന്നതും ആകെൽക്കറുസായുടെ സകല വ്യാപാരത്തെയും നീക്കിക്കളയുന്നതും പിതാവാംദൈവത്തെക്കുറിച്ച് പരിജ്ഞാനം നൽകുന്നതും, ദൈവസ്തോത്രത്തിനും സകലത്തിലും പരിശുദ്ധനും ജീവദാതാവുമായ റൂഹായോടുള്ള സംബന്ധത്തിനും പര്യാപ്തവും ആക്കിത്തീർക്കേണമേ എന്നു ഞങ്ങൾ അപേക്ഷിക്കുന്നു.

ഈ തൈലംകൊണ്ടു് അഭിഷേകവും മുദ്രയും പ്രാപിക്കുന്നവർ എതിരാളികൾക്കു ഭയങ്കരന്മാരും, അവരാൽ പിടിക്കപ്പെടാത്തവരും, കർത്തൃസന്നിധിയിൽ അറിയപ്പെട്ടവരും, എല്ലാ ദുഷ്ടതകളിൽ നിന്നും തിന്മകളിൽ നിന്നും അകന്നിരിക്കുന്ന വിശുദ്ധരും, സകലവിധപാപത്തിൽനിന്നും വിമുക്തരുമായിത്തീരുന്നതിനുവേണ്ടി കർത്താവിനോടു നാം പ്രാർത്ഥിക്കണം.

ദൈവമാതാവായ വിശുദ്ധ കന്യകമറിയാമിനെയും, 'നിബിയന്മാരെയും ശ്ലീഹന്മാരെയും നല്ല ജയാളികളായ സഹദേന്മാരെയും പുണ്യവാന്മാരെയും മൌദ്യാനന്മാരെയും പ്രസംഗക

ന്മാരെയും ഏവൻഗേലിസ്തന്മാരെയും, പരിശുദ്ധനും ദൈവത്തെ ധരിച്ചിരിക്കുന്നവനുമായ മാർ തോമാശ്ളീഹായെയും, ആദി മുതൽ തന്നെ പ്രീതിപ്പെടുത്തിയിട്ടുള്ള എല്ലാവരെയും നാം ഓർത്ത്, അവരുടെ പ്രാർത്ഥനകളാലും അപേക്ഷകളാലും ഈ ശുശ്രൂഷയിലും മററെല്ലാ സംഗതികളിലും നമുക്കു ശക്തി ലഭിക്കുന്നതിനുവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

സന്നിഹിതരായിരിക്കുന്ന സഹോദരരേ! നമുക്കുവേണ്ടിയും,, തമ്മിൽ തമ്മിലും, സമർപ്പിക്കപ്പെട്ട ശുദ്ധീകരിക്കപ്പെടുന്ന ഈ തൈലത്തിനുവേണ്ടിയും കർത്താവിനോടു നാം പ്രാർത്ഥിക്കണം.

ഞങ്ങളുടെ മിശിഹാതമ്പുരാനേ! നിന്റെ സുവിശേഷത്തിനു യോഗ്യമായപ്രകാരം ജീവിച്ച്, വിശുദ്ധ മൂറോന്റെ പരിമളത്താൽ ആനന്ദിപ്പാൻ ഞങ്ങളെ യോഗ്യരാക്കേണമേ. കർത്താവേ! ഞങ്ങളെ ചെവിക്കൊണ്ട്, ദയതോന്നി ഞങ്ങളിൽ കരുണ ചെയ്യണമേ. നാം മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ ഏററുചൊല്ലണം.

**ജന :** കുറിയേ.... കുറിയേ.... കുറിയേ....

☞ (പ്രധാന പുരോഹിതൻ ദർഗായിൽ കയറി നിന്നുകൊണ്ട് വി. കർബാനയുടെ രീതിയിൽ ആരംഭിക്കുന്നു.

ശുബഹോലാബോ......

**ജനം:** ബലഹീനരും പാപികളുമായ.......

## പ്രാർത്ഥന

**ജനം:** ആമ്മീൻ.

(രഹസ്യപ്രാർത്ഥന)

**ജനം:** കുറിയേ.......

## പ്രാർത്ഥന

**ജനം:** ആമ്മീൻ.

നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

**ജനം:** അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ.

(രഹസ്യപ്രാർത്ഥന)

**ജനം:** കുറിയേ......

## പ്രാർത്ഥന

**ജനം:** ആമ്മീൻ.

(ശോശപ്പാ ആഘോഷണം)

**അർക്കദ്യാക്കോൻ:**

നാമെല്ലാവരും ഭക്തിയോടും അടക്കത്തോടും വെടിപ്പോടും സ്നേഹത്തോടും സത്യവിശ്വാസത്തോടും നന്നായി നിന്നു്, നമ്മുടെ മുമ്പാകെവച്ചു് പുണ്യവാനായ ഈ മഹാ പ്രധാനാചാര്യന്റെ കൈകളാൽ ശുദ്ധീകരിക്കപ്പെടുന്ന ഈ പരിശുദ്ധ തൈലത്തിന്റെ കൂദാശയിൽ ശ്രദ്ധാപൂർവ്വം ദൃഷ്ടിയുറപ്പിക്കണം. അവിടുന്നു് സർവ്വാധിപതിയായ ദൈവസന്നിധിയിൽ, തനിക്കുവേണ്ടിയും നമുക്കുവേണ്ടിയും, അപേക്ഷിക്കുന്നു.

**ജനം:** ഈ വിശുദ്ധ മൂറോൻ, കരുണയും സമാധാനവും ആകുന്നു. (ഇതു മൂന്നു പ്രാവശ്യം ചൊല്ലണം)

പിതാവാം ദൈവത്തിന്റെ സ്നേഹവും........

**ജനം:** അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ.

ഈ സമയത്തു്........

**ജനം:** ഈ സമയത്തു് ഞങ്ങളുടെ ബോധങ്ങളും വിചാരങ്ങളും ഹൃദയങ്ങളും ദൈവമായ കർത്താവിന്റെ സന്നിധിയിലാകുന്നു.

ഭക്തിയോടെ കർത്താവിനെ....

(രഹസ്യപ്രാർത്ഥന)

**ജനം:** ഭക്തിയോടെ കർത്താവിനെ സ്തോത്രം ചെയ്യുന്നതു യുക്തവും ന്യായവുമാകുന്നു.

(പ്രാർത്ഥന)

(രഹസ്യപ്രാർത്ഥന)

**ജനം:** ആകാശവും ഭൂമിയും തന്റെ സ്തുതികളാൽ നിറഞ്ഞിരിക്കുന്ന ബലവാനായ ദൈവംതമ്പുരാൻ പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധൻ, ഉയരങ്ങളിൽ സ്തുതി. ദൈവമായ കർത്താവിന്റെ നാമത്തിൽ വന്നവനും വരുവാനിരിക്കുന്നവനും ആയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. ഉയരങ്ങളിൽ സ്തുതി.

(തൈലത്തിന്മേൽ സ്ളീബാ വരച്ചു് റൂശ്മാ ചെയ്തുകൊണ്ടു് പ്രാർത്ഥന)

**ജനം:** സർവ്വാധിപതിയായ പിതാവാം ദൈവമേ! ഞങ്ങളോടു കരുണതോന്നണമേ.

(പരിശുദ്ധാത്മാഹ്വാനം രഹസ്യപ്രാർത്ഥന)

**അർക്കദ്യാക്കോൻ:**

വാൽസല്യമുള്ളവരേ! ജീവനുള്ള പരിശുദ്ധ റൂഹാ സ്വർഗ്ഗീയമഹോന്നതങ്ങളിൽനിന്ന് മഹത്വത്തോടെ ഇറങ്ങിവന്ന് ഈ തൈലത്തിന്മേൽ പൊരുന്നി ആവസിച്ച് ഇതിനെ ശുദ്ധീകരിക്കുന്ന ഈ നാഴിക എത്ര ഭയങ്കരവും ഈ സമയം എത്ര ഭ്രമജനകവുമാകുന്നു. നിങ്ങൾ അടക്കത്തോടും ഭക്തിയോടും നിന്നുകൊണ്ടു പ്രാർത്ഥിപ്പിൻ.

**ജനം:** ഞങ്ങളെല്ലാവരോടുംകൂടെ സമാധാനവും ഞങ്ങളെല്ലാവരിലും സംപ്രീതിയും ഉണ്ടായിരിക്കട്ടെ.

കർത്താവേ! എന്നോടുത്തരമരുളണമേ......

**ജനം:** കുറിയേ.... കുറിയേ.... കുറിയേ....

**അർക്കദ്യാക്കോൻ:**

നമ്മോടുകൂടെ നിരപ്പും സമാധാനവും ഉണ്ടായിരിക്കട്ടെ.

**ജനം:** ആമ്മീൻ.

(തൈലത്തിന്മേൽ റൂശ്മാ ചെയ്തുകൊണ്ടു പ്രാർത്ഥന)

**ജനം:** ആമ്മീൻ.

(രഹസ്യപ്രാർത്ഥന)

**ജനം:** കുറിയേ......

## പ്രാർത്ഥന

**ജനം:** ആമ്മീൻ.

(കൃതജ്ഞതാ രഹസ്യപ്രാർത്ഥന)

**ജനം:** കുറിയേ......

## പ്രാർത്ഥന

**ജനം:** ആമ്മീൻ—തന്റെ നാമം ആയിരുന്ന പ്രകാരം തന്നെ സ്ഥിതിചെയ്കയും, തലമുറകളായി എല്ലാ യുഗ

ങ്ങളിലും ലോകാലോകങ്ങളോളം നിലനിൽക്കയും ചെയ്യുന്നു.

നിങ്ങൾക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

**ജനം:** അവിടത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ.

## റൂശ്മാ

വലിയവനും നമ്മുടെ രക്ഷകനുമായ.....

**ജനം:** അവിടത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ.

(പ്രധാനപുരോഹിതൻ തൈലത്തിന്മേൽ സ്ളീബാ വരച്ച് റൂശ്മാ ചെയ്യുന്നു.)

## അർക്കദ്യാക്കോൻ:

### ലുത്തിനിയാ

ഇപ്പോൾ ശുദ്ധീകരിക്കപ്പെട്ട്, പൂർത്തിയാക്കപ്പെട്ട്, പരിശുദ്ധാത്മാവാസത്താൽ ദൈവികശക്തിയും കൃപയും നിറഞ്ഞിരിക്കുന്ന ഈ പരിശുദ്ധ മൂറോനുവേണ്ടി, നാമെല്ലാവരും ദൈവമായ കർത്താവിനോട് വീണ്ടും വീണ്ടും അപേക്ഷിച്ച് കുറിയേലായിസ്സോൻ ചൊല്ലണം.

ദൈവത്തിന്റെ വിശുദ്ധാത്മനൽവരങ്ങൾ തന്റെ പരിശുദ്ധ പള്ളികൾക്ക നൽകുവാനായി ദൈവികകൃപയാൽ ഈ തൈലത്തെ ശുദ്ധീകരിച്ച പുണ്യവാനും ബഹുമാന്യനും മശിഹായുടെ വിവേകതയുള്ള ആട്ടിൻപററത്തെ മേയിക്കുന്നവനുമായ ഈ പുണ്യ പ്രധാനാചാര്യൻ മോറാൻ മോർ ബസ്സേലിയോസ്സിനുവേണ്ടി കർത്താവിനോട നാം പ്രാർത്ഥിക്കണം.

വീണ്ടും, ഇപ്പോൾ ശുദ്ധീകരിക്കപ്പെട്ട ഈ പരിശുദ്ധ മൂറോൻകൊണ്ടുള്ള വിശുദ്ധ ദൈവികാഭിഷേകത്തിന് അർഹരാകുവാനുള്ളവർക്കുവേണ്ടി, ദൈവംതമ്പുരാനോട നാം അപേക്ഷിച്ച പ്രാർത്ഥിക്കണം.

പരിശുദ്ധ സഭയുടെ സത്യവിശ്വാസത്തോടെ ഇതുകൊണ്ട് അഭിഷേകം പ്രാപിക്കുന്ന എല്ലാവരെയും കർത്താവു ശുദ്ധീകരിക്കുന്നതിനുവേണ്ടിയും, എല്ലാ ദുരാത്മാക്കളുടെയും അവയുടെ നിന്ദ്യപ്രവർത്തനങ്ങളുടെയും ബഹിഷ്കരണത്തിനു വേണ്ടിയും ആത്മശരീരങ്ങളുടെ എല്ലാവിധ മാലിന്യങ്ങളുടെയും നിർമ്മാർജ്ജനത്തിനുവേണ്ടിയും, ശരീരത്തിന്റെയും ദേഹിയുടെയും നിർമ്മലീകരണത്തിനും ശുദ്ധീകരണത്തിനുംവേണ്ടിയും, മനസ്സിന്റെ ഉണർവ്വിനും പ്രകാശനത്തിനുംവേണ്ടിയും കർത്താവിനോട നാം പ്രാർത്ഥിക്കണം.

ഈ പരിശുദ്ധ മൂറോൻ അഭിഷേകംകൊണ്ട് അടയാളവും മുദ്രയും പ്രാപിക്കുന്നവർ തന്മൂലം ജീവപ്രദനായ ദിവ്യാത്മാവിൻെറ നൽവരങ്ങളാം പ്രാപിച്ച്, വിശുദ്ധ മാമ്മൂദീസാമൂലമുള്ള പുത്രസ്വീകാരത്തിനു വന്നുചേരുവാൻവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

അവർ പഴയ മനുഷ്യനെയും അവൻെറ സകല നടപടികളെയും മോഹങ്ങളെയും ഉരിഞ്ഞുകളഞ്ഞ്, പുണ്യത്തിലും വിശുദ്ധിയിലും നമ്മുടെ കർത്താവിനാൽ സ്റൃഷ്ടിക്കപ്പെട്ട പുതിയ മനുഷ്യനെയും വീണ്ടുംജനനത്തിൻെറ നിർമ്മലതയെയും ഈ വിശുദ്ധ മൂറോൻെറ അഭിഷേകത്തെയും ധരിക്കുന്നതിനുവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

ഇതിനാൽ അഭിഷേകം ചെയ്യപ്പെട്ട് മുദ്രകുത്തപ്പെടുന്ന എല്ലാവർക്കും, അന്തരീക്ഷത്തിലെ സകല ദുരാത്മാക്കളുടെയും ബഹിഷ്കരണത്തിനും, പഴയ മനുഷ്യനെ ഉരിഞ്ഞുകളഞ്ഞ് പരിശുദ്ധാത്മാവിനെ പ്രാപിക്കുന്നതിനും ഇത് ഉതകുന്നതിനുവേണ്ടി, കർത്താവിനോട് നാം പ്രാർത്ഥിക്കണം.

അവർ ആശ്വാസപ്രദനായ പരിശുദ്ധ റൂഹായുടെ ആവാസത്തിന് അർഹരായിത്തീർന്ന്, തന്മൂലം ഓരോരുത്തരും ബഹുമാനത്തിലും വിശുദ്ധിയിലും അവൻെറ അങ്കികാരം സമ്പാദിച്ച്, സകലവിധ സൽപ്രവൃത്തികളാലും ക്രമീകൃതരായ പൂർണ്ണമനുഷ്യരായിത്തീരുന്നതിനുവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

അവരും നാമും അപ്പൊസ്തോലികസത്യവിശ്വാസത്തിൽ വ്യതിചലിക്കാതെ അചഞ്ചലരായി സ്ഥിതിചെയ്യുവാൻ ഇടയാകുന്നതിനുവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

സഹോദരരേ! ഇപ്പോഠം ഇവിടെ സന്നിഹിതരായിരിക്കുന്ന നാമെല്ലാവരും, അവനവനുവേണ്ടിയും അന്യോന്യവും ഏററം താൽപര്യപൂർവ്വം കർത്താവിനോട് പ്രാർത്ഥിച്ച് ഉച്ചസ്വരത്തിൽ മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ ചൊല്ലണം.

## വീണ്ടും അക്ക്ദ്'യാ ക്കോൻ:

ലുത്തിനിയാ

സഹോദരരേ! നിരപ്പിൻെറയും സമാധാനത്തിൻെറയും ദയവിൻെറയും കരുണയുടെയും മാലാഖായെ അയച്ചുതരുവാനായി, സദാ, കർത്താവിനോട് നാം പ്രാർത്ഥിക്കണം.

ദൈവികവും രാജകീയവുമായ അഭിഷേകത്തിനും വിശുദ്ധമായ വീണ്ടുംജനനത്തിനും അർഹരായിത്തീരുവാനിരിക്കുന്നവർക്കുവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

പരിശുദ്ധാത്മാവിൻെറ ദൈവികകൃപമൂലം നിർവ്വഹിക്കപ്പെട്ട്, ശുദ്ധീകരിച്ച് പൂർത്തീകരിക്കപ്പെട്ടിരിക്കുന്ന ഈ വിശുദ്ധ മൂറോനുവേണ്ടി, കർത്താവിനോട് നാം പ്രാർത്ഥിക്കണം.

ഇതിനാൽ അഭിഷേകം ചെയ്യപ്പെടുന്നവർക്ക് ഇതു സന്തോഷതൈലവും പ്രകാശവസ്ത്രവും ദൈവികനൽവരങ്ങളുടെ സുഗന്ധവാസനയുമായിത്തീരുവാൻവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

ഇതുമൂലം അവർ ആകെൽക്കറുസായുടെ സകല വ്യാപാരങ്ങാംക്കും എതിരായി തോററുപോകാത്ത ആയുധം പ്രാപിപ്പാൻ വേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

ഇതുമൂലം വിശുദ്ധവും സുകൃതവും പുണ്യകരവുമായ എല്ലാ അനുഷ്ഠാനങ്ങളും, സൽപ്രവൃത്തിമൂലമുള്ള പ്രകാശനവും അവർ പ്രാപിപ്പാൻവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

സൽപ്രവൃത്തികളുടെ ലക്ഷ്യമായ പരിമളവാസനയുള്ള മൂറോൻെറ, ദൈവികവും രാജകീയവുമായ നൽവരത്തെ, തെററുകൂടാതെ കാത്തുകൊള്ളുവാൻ നമുക്കിടയാകുന്നതിനുവേണ്ടി കർത്താവിനോട് നാം പ്രാർത്ഥിക്കണം.

ഈ വിശുദ്ധാഭിഷേകത്തെക്കുറിച്ചുള്ള ദൈവികകല്പനയുടെ നിർവ്വഹണത്തിനുവേണ്ടി ദൈവത്തോട് നാം പ്രാർത്ഥിക്കണം.

ദൈവികകൃപയും പരിശുദ്ധാത്മാവാസവുംമൂലം ശുദ്ധീകരിക്കപ്പെട്ട പൂർണ്ണമാക്കപ്പെട്ടിരിക്കുന്ന ഈ മൂറോൻെറ അഭിഷേകത്താൽ, കർത്തൃസന്നിധിയിൽ അറിയപ്പെട്ടവരും വിശുദ്ധരുമെന്ന നിലയിൽ, അവർ എതിരാളികാംക്കു ഭയങ്കരന്മാരായിത്തീരുവാൻവേണ്ടി ദൈവത്തോട് നാം പ്രാർത്ഥിക്കണം.

നമ്മുടെ എല്ലാവരുടെയും ആത്മാക്കളെ പിതാവും പുത്രനും പരിശുദ്ധാത്മാവുമായിരിക്കുന്ന വിശുദ്ധ ത്രിത്വത്തിൻെറ കൃപയ്ക്കായി നാം സമർപ്പിക്കണം.

**ജനം:** ദൈവമായ കർത്താവേ! നിൻെറ കരുണയ്ക്കായി ഞങ്ങാം യാചിക്കുന്നു.

(പ്രാർത്ഥനയുടെ അന്ത്യത്തിൽ)

ആകാശങ്ങളിലിരിക്കുന്ന ഞങ്ങളുടെ ബാവാ

**ജനം:** നിൻെറ തിരുനാമം...........

## പ്രാർത്ഥന

**ജനം:** ആമ്മീൻ.

നിങ്ങാംക്കെല്ലാവർക്കും സമാധാനമുണ്ടായിരിക്കട്ടെ.

**ജനം:** അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ.

**അർക്കദ്യാക്കോൻ:**

കാരുണ്യവാനായ കർത്താവിൻെറ മുമ്പാകെ നാം തലകുനിക്കണം.

**ജനം:** ഞങ്ങളുടെ ദൈവമായ കർത്താവേ! തിരുമുമ്പാകെ ഞങ്ങൾ തലകുനിക്കുന്നു.

## പ്രാർത്ഥന

**ജനം:** ആമ്മീൻ.

പരിശുദ്ധവും മഹനീയവും........

**ജനം:** അവിടുത്തെ ആത്മാവിനും ഉണ്ടായിരിക്കട്ടെ.

**അർക്കദ്യാക്കോൻ:**

ബാറെക്മോർ. ഭയത്തോടും വിറയലോടും നാം സൂക്ഷിക്കണം.

## പ്രാർത്ഥന

**ജനം:** ആമ്മീൻ.

(മൂറോന്മേൽ റൂശ്മാചെയ്തുകൊണ്ടു് പ്രാർത്ഥന)

(അനന്തരം പ്രധാനപുരോഹിതൻ മൂറോൻ പാത്രം എടുത്തുകൊണ്ടു്, ധൂപക്കുററി വഹിക്കുന്ന കശ്ശീശന്മാർ, മറുവഹസാവഹിക്കുന്ന മ്ശംശോനെന്മാർ, മെഴുകുതിരിവഹിക്കുന്ന ആപ്പുദ്യക്ക്നേന്മാർ എന്നിവരുമായി ബീമായിലേയ്ക്കു പുറപ്പെടുന്നു.)

**ഗാനം–** (ഹൌദത ഇൻ)

**പെ്ശീശാമൊ–** ഞാനെൻ പ്രിയനെ ജനത്തിലുയർത്തി
നേരിട്ടീശനൊടുരിയാടാൻ വരമാർന്നോനാം മോശയ്ക്കും
മഹിതപുരാതന നിയമത്തിൻ വൈദികവരനാമഹറോനും

ഭാഗ്യം—സിദ്ധിച്ചില്ലിതുപോൽ
ദിവ്യം—കർമ്മമനുഷ്ഠിപ്പാൻ

പാറയൊഴുക്കിയ തൈലത്താൽ—പാപക്ഷമയുണ്ടായില്ല.

ധന്യപിതാവേ! തൃക്കൈകളിൽവിശ്വാസത്തോടർപ്പിതമാം
ഇക്കുദാശ നിനക്കുമ്പോളവയെക്കാളത്യുൽക്കൃഷ്ടം
പുണ്യാ—ത്മാവാമിത്താതൻ
തൃക്കൈ—കളിലേന്തിയതാമീ
മൂറോനീ ഞങ്ങൾക്കൊരുപാ—ലാത്മപവിത്രത നൽകുന്നു.

(ബീമായികൽ എത്തുമ്പോൾ പ്രധാന പുരോഹിതനും ധൂപക്കുററി വഹിക്കുന്ന കസ്സീശന്മാരും, മറുമഹസാവഹിക്കുന്ന മ്ശംശോനന്മാരും, മെഴുകതിരി വഹിക്കുന്ന ആപ്പുദ്യക്ക്നേന്മാരും അതിൽ കയറി ക്രമമായി നിന്നുകൊണ്ട്, നാലുവശത്തേയ്ക്കും മൂറോൻ പാത്രം ഉയർത്തി കുരിശാകൃതിയിൽ ആഘോഷിക്കുന്നു. ഓരോ വശത്തേയ്ക്കും ആഘോഷിക്കുമ്പോൾ, അതു കഴിയുന്നതുവരെ, ആ വശത്തേയ്ക്കു മാത്രമല്ലാതെ, മറുവശത്തേയ്ക്കു തിരിഞ്ഞു നോക്കരുത്)

(കിഴക്കോട്ടു തിരിഞ്ഞു നിന്നുകൊണ്ട്)

ഗായകസംഘം—(മാനീസൊ)

പുണ്യപിതാവേ! തൃക്കൈയിൽ—വിശ്വാസത്തോടർപ്പിതമാം
ഇക്കുടാശയനപ്ലിപ്പാൻ—സ്വീകൃതനാം നിബി മോശയ്ക്കും
ലേവികലോദ്ഭവനഹറോനും—ഭാഗ്യം സിദ്ധിച്ചില്ലേതും
ഇന്നവിടത്തെ തൃക്കൈയാൽ—ശുദ്ധീകൃതമാമീ മൂറോൻ
മാനവജന്മമെടുത്തോനാം—മശിഹായുടെ ദൃഷ്ടാന്തം താൻ
അൽവായും നറുദീനമെടു—ത്താഗതനാവുകലബനോനേ!
നിന്നെ ഭൂഷിപ്പിച്ചോനെ—ഞാനെന്നെന്നും കീർത്തിക്കും.

(മസ്അക്കോന്ദസൊ)

കർത്താവേ! സംരക്ഷകനേ! നിന്നിടവകയെ കാക്കണമേ.
പരിപാവനവും ദിവ്യവുമാം—മൂറോനിൻ നൽവരവായ്പാൽ
ക്രിസ്തീയ സമൂഹത്തിൻെറ—മൌലിയെയേററ മുയർത്തണമേ.
കരുണാനിധിയാം കർത്താവേ! പ്രാർത്ഥിക്കുന്നേവം ഞങ്ങൾ

**ജനം:** കുറിയേ......കുറിയേ......കുറിയേ......

(പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നുകൊണ്ട്)

(മാനീസൊ)

ആദ്യമതായ് ദൈവികനെന്ന—നാമം നൽകപ്പെട്ടോനാം
മൂശാനിബിപോലും നിൻെറ—കൂടാരത്തൊടടുത്തപ്പോൾ
അത്യന്തം ഭീതിപ്പെട്ടു—ഈ നാഴികയിൽ തിരുസഭ തൻ
ആചാര്യസമൂഹാദ്ധ്യക്ഷൻ—മൂറോനെന്നനിലക്കുറിപ്പോൾ
പരിമളതൈലദ്രാവകമാം—നിന്നെയെടുത്താഘോഷിപ്പു.
സർവ്വാധിപനാം നാഥാ! നിൻ-ശാശ്വതശക്തിക്കായ് സ്തോത്രം

(മസ്അക്കോന്ദസൊ)

ഇതിനാൽ ദൈവം സുഖകരമാം—സന്തോഷപ്രദ തൈലത്താൽ
നിൻപ്രിയരെക്കാൾ ശ്രേഷ്ഠതയിൽ—നിന്നേയഭിഷേകം
ചെയ്തു

ബൽസാം മൂർ ചന്ദനമിവയാൽ—പരിമളപൂർണ്ണം നിന്നങ്കി
കരുണാനിധിയാം കർത്താവേ!—പ്രാർത്ഥിക്കുന്നേവം ഞങ്ങൾ

**ജനം:** കുറിയേ......കുറിയേ......കുറിയേ......

(വടക്കോട്ടു തിരിഞ്ഞു നിന്നുകൊണ്ടു്)

(മാനീസൊ)

പാപവിമോചനമാത്മാക്കൾ—ക്കേകിടുമീ മൂറോൻ തൈലം
കാണുംതോറും മനതാരിൽ—ഞങ്ങൾക്കദ്ഭുതമേറുന്നു.
താതാ! വന്ദ്യമഹാചാര്യാ!—ശുദ്ധീകരണത്താലവിടു—
ന്നിക്കേവലമാം തൈലത്തെ—പാപവിമോചനമാത്മാക്കൾ—
ക്കേകീടും മൂറോനാക്കി.

(മസ്അക്കോന്യസൊ)

അത്യുത്തമവും വിമലവുമാം—ദൈവിക മൂറോനെന്നേവം
ദർശകരും നീതിപ്രിയരും—ഉപമകളാൽ ഗൂഢോക്തികളാൽ
മറുനാമം നൽകപ്പെട്ടോൻ—ഓർത്തീടുകിലിവനാം നൂനം.
കരുണാനിധിയാം കർത്താവേ! പ്രാർത്ഥിക്കുന്നേവം ഞങ്ങൾ

കുറിയേ......കുറിയേ......കുറിയേ.....

(തെക്കോട്ടു തിരിഞ്ഞു നിന്നുകൊണ്ടു്)

(മാനീസൊ)

മേത്തരമായൊരു മൂറോനേ!— ഉപമകളുടെ സമ്പൂർണ്ണതയായ്
നരനായ്തീർന്നോനാം മശിഹാ!—കീർത്തിപ്പൂ നിന്നെ
ഞങ്ങൾ.

(മസ് അക്കോന്യസൊ)

നാഥാ! തൃക്കൺപാർക്കണമേ—ഞങ്ങടെ ലംഘനമൊഴിവായി
ദാസർക്കാശ്വാസം നൽകാ—തെത്രത്തോളമിരിക്കും നീ
ദുഷ്കർമ്മത്താൽ നേരിട്ടു—കാലക്കേടും നീങ്ങിപ്പോയ്
കരുണാനിധിയാം കർത്താവേ! പ്രാർത്ഥിക്കുന്നേവം ഞങ്ങൾ.

**ജനം:** കുറിയേ......കുറിയേ......കുറിയേ......

(വീണ്ടും കിഴക്കോട്ടു തിരിഞ്ഞു നിന്നുകൊണ്ടു് ആഘോഷണം)

മാലാഖമാർ ശുശ്രൂഷിക്കുന്നവനായ

**ജനം:** ദൈവമേ! നീ പരിശുദ്ധനാകുന്നു.

ക്രോബേന്മാർ വാഴ്ത്തുന്നവനായ

**ജനം:** ബലവാനേ! നീ പരിശുദ്ധനാകുന്നു.

സ്റോപ്പേന്മാർ കാദീശ് പാടുന്നവനായ

**ജന :** മരണമില്ലാത്തവനേ! നീ പരിശുദ്ധനാകുന്നു. പാപികളായ ഞങ്ങാം പ്രാർത്ഥിച്ചു പറയുന്നു.

**ജനം:** ഞങ്ങാംക്കുവേണ്ടി കുരിശിക്കപ്പെട്ടവനേ! ഞങ്ങളുടെ മേൽ കരുണയുണ്ടാകണമേ.

(പടിഞ്ഞാറോട്ടു തിരിഞ്ഞു നിന്നുകൊണ്ടു്)

മേലുള്ളവർ പുകഴ്ത്തുന്നവനായ
ദൈവമേ! നീ.............
മദ്ധ്യേയുള്ളവർ ഹാലേലുയ്യാ പാടുന്നവനായ
ബലവാനേ! നീ..........
താഴെയുള്ളവർ മഹത്വപ്പെടുത്തുന്നവനായ
മരണമില്ലാത്തവനേ!.......
വിശ്വസ്തസഭയുടെ മക്കാം പ്രാർത്ഥിച്ചു പറയുന്നു.
ഞങ്ങാംക്കുവേണ്ടി...........

(വടക്കോട്ടു തിരിഞ്ഞു നിന്നുകൊണ്ടു്)

ആത്മീയർ പുകഴ്ത്തുന്നവനായ
ദൈവമേ.............
അഗ്നിമയന്മാർ സ്തുതിക്കുന്നവനായ
ബലവാനേ...........
മൺമയർ വന്ദിക്കുന്നവനായ
മരണമില്ലാത്തവനേ............

ക്രിസ്തുവിശ്വാസികളായ ഞങ്ങാം അനുതാപത്തോടെ പ്രാർത്ഥിച്ചു പറയുന്നു.

ഞങ്ങാംക്കുവേണ്ടി...........

(തെക്കോട്ടു തിരിഞ്ഞു നിന്നുകൊണ്ടു്)

ഞങ്ങളുടെ കർത്താവേ! ഞങ്ങളോടു കരുണചെയ്യണമേ.

**ജനം:** ഞങ്ങളുടെ കർത്താവേ! കൃപയുണ്ടായി ഞങ്ങളോടു കരുണ ചെയ്യണമേ.

ഞങ്ങളുടെ കർത്താവേ! ഞങ്ങളുടെ ശുശ്രൂഷകളും പ്രാർത്ഥനകളും കൈക്കൊണ്ടു ഞങ്ങളോടു കരുണചെയ്യണമേ.

**ജനം:** ദൈവമേ! നിനക്കു സ്തുതി,
സ്രഷ്ടാവേ! നിനക്കു സ്തുതി.

**ജനം:** നിൻെറ അടിയാരായ പാപികളുടെമേൽ കരുണ ചെയ്യുന്ന മശിഹാരാജാവേ! നിനക്കു സ്തുതി—

ബാറെക്മോർ

(കിഴക്കോട്ടു തിരിഞ്ഞുനിന്നുകൊണ്ടു്)

ആകാശങ്ങളിലിരിക്കുന്ന ഞങ്ങളുടെ ബാവാ!

**ജനം:** നിൻെറ തിരുനാമം.........

(അനന്തരം പ്രധാന പുരോഹിതൻ ബീമായിൽ സിംഹാസനത്തിന്മേൽ ഇരിക്കുന്നു)

**അർക്കദ്യാക്കോൻ:**

## മംഗളാശംസ

ഭാഗ്യവാനായ പിതാവേ! സ്വാഗതം. ആത്മീയ നൽവരവും കർത്താവിൻെറ അധികാരവും പ്രാപിച്ചിരിക്കുന്ന നല്ല ഇടയാ! സമാധാനത്തോടെ വന്നാലും. തൻെറ ഇടവകയെ സന്ദർശിപ്പാനും തൻെറ മണവാട്ടിയായ സഭയെ മഹത്വപെരുന്നാളിനാൽ അലങ്കരിപ്പാനും വന്ന പ്രധാനപുരോഹിതാ! അങ്ങേയ്ക്കു സമാധാനം. അങ്ങയുടെ ദർശനത്താൽ ഞങ്ങളെ സന്തോഷിപ്പിക്കയും അവിടത്തെ ഭരണത്താൽ ഞങ്ങളെ ആനന്ദിപ്പിക്കയും ചെയ്യുവൻ വാഴ്ത്തപ്പെട്ടവനാകുന്നു. തൻെറ ആട്ടിൻകൂട്ടത്തിനു പാപപരിഹാരം നൽകുവാൻവേണ്ടി അങ്ങയെ മഹാപുരോഹിതനായി നിയോഗിച്ചവൻ വന്ദ്യനാകുന്നു. തിരുമേനിയുടെ വിനയം കണ്ടതിനാൽ, ശ്ളീഹാസായിൽ അവിടത്തെ സമസ്ഥാനിയായ ശീമോനെപ്പോലെ, തൻെറ ആടുകളെ മേയിക്കുവാൻ, ഉദരം മുതലേ കർത്താവു് അങ്ങയെ തെരഞ്ഞെടുത്തു. പിതാവേ! ഈ വിശുദ്ധപെരുന്നാളിൽ വന്നുകൂടിയിരിക്കുന്ന ഞങ്ങളെ—അവിടത്തെ ആട്ടിൻകൂട്ടത്തെ— വലതുകൈ ഉയർത്തി അനുഗ്രഹിച്ചു്, അങ്ങയുടെ കരഘോഷണത്താൽ ശുദ്ധീകരിച്ചു്, ആത്മീയ നൽവരങ്ങളാൽ ഐശ്വര്യപ്പെടുത്തണമേ. പിതാവേ! മിശിഹാതമ്പുരാൻെറ സൂചനയായ നിർമ്മലവും വിശുദ്ധവുമായ മൂറോൻ അഭിഷേകത്തിൻെറ നൽവരങ്ങൾ, അങ്ങയുടെ കൈകളാൽ നിർവ്വഹിക്കപ്പെട്ടിരിക്കുന്നു. മധുരമായ അതിൻെറ പരിമളവാസന വിശുദ്ധസഭയെ ആനന്ദിപ്പിക്കുന്നു. കർത്താവു് ശ്ളീഹന്മാരെ ഭരമേല്പിച്ച നൽവരത്തിൻെറ അനുഷ്ഠാനംമൂലവും പിതാവേ! അങ്ങയുടെ കൈകളാൽ നിർവ്വഹിക്കപ്പെട്ടു്, പരിശുദ്ധാത്മാവാൽ ശുദ്ധീകരിക്കപ്പെട്ടു്, വിശുദ്ധമൂറോനായിത്തീർന്നിരിക്കുന്ന ഈ കൂട്ടിക്കലർത്തപ്പെട്ട തൈലത്താലും ദീർഘദർശിമാരുടെ എല്ലാ ദൃഷ്ടാന്തങ്ങളും ഇന്നേദിവസം നിറവേറിയിരു

ക്കന്നു. പിതാവേ! അങ്ങയുടെ ആടുകറാക്കവേണ്ടി പ്രാർത്ഥിക്കണമേ. അങ്ങയുടെ മധുരശബ്ദം ശ്രദ്ധിച്ച്, അങ്ങയുടെ പ്രാർത്ഥനകളാൽ അനുഗ്രഹിക്കപ്പെടുന്ന, അവിടത്തെ ഇടവകയ്ക്കുവേണ്ടി പ്രാർത്ഥിക്കണമേ. സന്യാസജീവിതവും വിശുദ്ധനടപടികളും അങ്ങ് ഇഷ്ടപ്പെട്ടതുകൊണ്ട്, മശിഹാതമ്പുരാൻ അങ്ങയുടെ ബഹുമാനം വർദ്ധിപ്പിക്കയും, അവിടത്തെ മേലധികാരം ഉൽകൃഷ്ടമാക്കുകയും ചെയ്യട്ടെ. അങ്ങയുടെ നാഥൻ അങ്ങേയ്ക്കു കിരീടം നിർമ്മിക്കുകയും, തൻെറ രാജ്യത്തിൽ അങ്ങയെ ആനന്ദിപ്പിക്കയും, സ്വർഗ്ഗരാജ്യത്തിൽ പരിശുദ്ധന്മാരുടെ കൂട്ടത്തിൽ അങ്ങയെ പന്തിക്കിരുത്തുകയും ചെയ്യട്ടെ. പിതാവേ! ഉണർവ്വോടെ എഴുന്നേററ്, ശെമഓനുതുല്യം സ്വപദവിയിൽ നിന്നുകൊണ്ട് അങ്ങയുടെ ആടുകളെ കൂട്ടിച്ചേർത്തു് തൊഴുത്തിൽ പ്രവേശിപ്പിക്കണമേ. അവയുടെ ഉടമസ്ഥൻ സ്വന്തരക്തത്താൽ അവയെ വിലയ്ക്കു വാങ്ങി, സ്വന്തപിതാവിനാൽ തനിക്കായി ഏല്പിക്കപ്പെട്ട അവയെ, തൻെറ സ്ളീബായാൽ രക്ഷിച്ച്, അങ്ങയെ ഏല്പിച്ചിരിക്കുന്നു. പിതാവേ! വലത്തുകൈ നീട്ടി, സ്ളീബായാലും അഭിഷേകതൈലത്താലും അങ്ങയുടെ ആടുകളെ മുദ്രകുത്തി, വിശുദ്ധമായി റൂശ്മാ ചെയ്യണമേ. അങ്ങയുടെ കാലത്തു് അവിടത്തെ പ്രാർത്ഥനയാൽ, സമാധാനവും ശാന്തതയും വാഴമാറാകണമേ. അങ്ങയുടെ സ്വീകാര്യപ്രാർത്ഥനകളാൽ ഞങ്ങളുടെ കടങ്ങറാ ക്ഷമിക്കപ്പെടണമേ. അങ്ങയുടെ ദർശനത്താൽ ഞങ്ങളെ സന്തോഷിപ്പിക്കയും, അങ്ങയുടെ ആഗമനത്താൽ ഞങ്ങളുടെ കൂട്ടത്തെ ആനന്ദിപ്പിക്കയും ചെയ്യവൻ വാഴ്ത്തപ്പെട്ടവനാകുന്നു. അങ്ങയുടെ ഗാനങ്ങളുടെ ശബ്ദമാധുര്യത്താൽ ഞങ്ങളുടെ ദുഃഖത്തെ ആശ്വസിപ്പിച്ചവൻ വാഴ്ത്തപ്പെട്ടവനാകുന്നു. അങ്ങയുടെ ഇടവകമുഴവൻെറയും വായാൽ അങ്ങയുടെ പുകഴ്ചകളെ വർദ്ധിപ്പിച്ചവൻ വന്ദ്യനാകുന്നു. അങ്ങയുടെ കൈകളാൽ ഇതു പൂർത്തിയാക്കി ഞങ്ങറാക്കു കൃപ നൽകിയവൻ വാഴ്ത്തപ്പെട്ടവനാകുന്നു. കർത്താവേ! എല്ലാ സമയത്തും ഞങ്ങളുടെമേൽ കരുണയും കൃപയും ഉണ്ടായിരിക്കണമേ. നിൻെറ മാതാവിൻെറയും വിശുദ്ധന്മാരുടെയും പ്രാർത്ഥനയാൽ, ഞങ്ങളിലും ഞങ്ങളുടെ ഈ കൂട്ടത്തിന്മേലും സമാധാനം വാഴമാറാകണമേ.

**ജനം:** ആമ്മീൻ.

## ജനത്തിനുവേണ്ടിയുള്ള പ്രാർത്ഥന

**ജനം:** ആമ്മീൻ.

(അനന്തരം മുൻക്രമത്തിൽത്തന്നെ ബീമായിൽ നിന്നിറങ്ങി മദ്ബഹായിലേയ്ക്കു പോകുന്നു.)

**ഗാനം:** (ഹദൌ ആമ്മെ)

**പെത്ഗോമൊ**— നിന്നാം സ്തുതിയൊടു രാജമകം.
രാജാവിൻ പ്രിയതമയാം—തിരുസഭയേ! നിൻെറ
പ്രിയതമനാം നൃപസുതനെ—സ്തോത്രം ചെയ്ക.
നിന്നെ വരിച്ചാശ്ശുവരൻ—മണിയറയതിലേററി
ചങ്കു തുറന്നാരുധിരം—സ്ത്രീധനമായ് നൽകി
അക്ഷയമാം ശുഭവസനം—നിന്നെയുടുപ്പിച്ചു
മൌലിയതിൽ മഹിമയെഴും—ശാശ്വതമുടിചേർത്തു
സുരഭിലമാം ധൂപംപോൽ—നിൻ വാസനയേററി
പൂക്കാലപ്പൂപോലൊളി—നിന്നിൽ തൂകി.
ബിംബാരാധനയീന്നും—കുറിശാൽ രക്ഷിച്ചു.
സ്വീകൃതമാം പീഡകളാൽ—വീഴ്ചയിൽ നിന്നേററി
തിരുസഭയേ! വന്ദിക്കുക—സതതം സ്ളീബായെ
സ്തുതിപാടും വൈദികരെ—ബഹുമാനിക്ക
സകലത്തിനുമധിപതിയേ!—സ്തുതിയെന്നേവം
തിരുസഭയേ! സതതം നീ—പാടുക സാമോദം.

(ജനം മുഴുവനും മൂറോൻ പാത്രത്തിൽനിന്നു് അനുഗ്രഹം പ്രാപിച്ചു കഴിഞ്ഞശേഷം മദ്ബഹായിൽ പ്രവേശിച്ചു്, മൂറോൻ പാത്രം ത്രോണോസിൽ വയ്ക്കുന്നു.)

**അക്ക്ദ്യാക്കോൻ:**

## ലുത്തിനിയാ

നാമെല്ലാവരും സ്നേഹത്തോടും വിശ്വാസത്തോടും നന്നായി നിന്നുകൊണ്ടു് കൃതജ്ഞതാനിർഭരമായ ശബ്ദത്തിൽ കുറിയേലായിസ്സോൻ ചൊല്ലണം.

**ജനം:** കുറിയേ...

സ്വർഗ്ഗസ്ഥപിതാവിൻെറ കരുണയാൽ അന്ധന്മാർക്കു കാഴ്ചയും അടിമകൾക്കു മോചനവും പ്രസംഗിക്കുവാൻ അഭിഷേകം ചെയ്തു് അയയ്ക്കപ്പെട്ടവനും ദൈവികാഭിഷേകം നൽകുന്നവനുമായ മശിഹാ തമ്പുരാനേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

യാക്കോബു് ഒരു കല്ലെടുത്തു വച്ചു് അതിന്മേൽ എണ്ണയൊഴിച്ചു്, ദൈവഭവനമെന്നു് അതിനു പേരുവിളിച്ചതുമൂലം തൻെറ ദൈവികാഭിഷേകത്തെ സൂചിപ്പിച്ചവനേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

ആത്മീയനൽവരങ്ങളാൽ ലോകത്തെ സുഗന്ധീകരിച്ച തന്റെ ദിവ്യമനുഷ്യാവതാരത്തിന്റെ മുൻകുറിയായി, പരിമള മൂറോൻ കൂട്ടുണ്ടാക്കുവാൻ ദീർഘദർശിമാരുടെ തലവനായ മോശയോടു കല്പിച്ചവനേ! നിന്നോടു ഞങ്ങരം അപേക്ഷിക്കുന്നു.

സകലത്തിലും വിശുദ്ധമായ തന്റെ ശരീരാഭിഷേകത്തിന്റെ മർമ്മം സൂചിപ്പിച്ചിരുന്ന വിശുദ്ധ മൂറോൻകൊണ്ടു്, സഭയിൻകൂടാരവും നിയമപെട്ടകവും യാഗപീഠവും സ്വർണ്ണ വിളക്കുതണ്ടും അഭിഷേകം ചെയ്യുവാൻ കല്പിച്ചവനേ! നിന്നോടു ഞങ്ങരം അപേക്ഷിക്കുന്നു.

പുരോഹിതന്മാരേയും ലേവ്യരേയും രാജാക്കന്മാരേയും ദീർഘദർശിമാരേയും പരിശുദ്ധമൂറോൻകൊണ്ടു് അഭിഷേകം ചെയ്യുകയും അതുവഴിയായി ദൈവികമാമോദീസായാൽ നൽകപ്പെടുന്ന പരിശുദ്ധാത്മദാനത്തേയും തന്റെ ഭവനാവകാശത്തിലേയ്ക്കു മനുഷ്യരെ വിളിക്കുന്നതിനേയും മുൻകൂട്ടി സൂചിപ്പിക്കയും ചെയ്തവനേ! നിന്നോടു ഞങ്ങരം അപേക്ഷിക്കുന്നു.

ദൈവികനായ ദാവീദിനെ മൂറോൻകൊണ്ടു് അഭിഷേകം ചെയ്യുവാൻ ശമുവേൽ ദീർഘദർശിയോടു കല്പിക്കയും തന്റെ പരിശുദ്ധാത്മാവുമൂലം, രാജത്വം പ്രവാചകത്വം എന്ന രണ്ടിലും അവനെ ശോഭിതനാക്കിത്തീർക്കുകയും, ഉന്നതപദവിയിൽനിന്നു നിന്ദിച്ചു തള്ളപ്പെട്ട സാത്താന്റെ ദൃഷ്ടാന്തമായ ഗോല്യാത്തിനെ തോല്പിച്ചു വധിക്കുവാൻ അവനെ പ്രാപ്തനാക്കുകയും ചെയ്തവനേ! നിന്നോടു ഞങ്ങരം അപേക്ഷിക്കുന്നു.

മൂറോൻകൊണ്ടുള്ള അഭിഷേകം വഴിയായി ആചാര്യന്മാരേയും രാജാക്കന്മാരേയും പ്രവാചകന്മാരേയും പരിശുദ്ധാത്മദാനത്തിൽ പൂർണ്ണരാക്കുകയും ഞങ്ങളുടെ രക്ഷയ്ക്കുവേണ്ടി മനുഷ്യനായിത്തീർന്നപ്പോരം തന്റെ സഖിമാരെക്കാരം വിശേഷമായി ആനന്ദതൈലത്താൽ അഭിഷേകം ചെയ്യപ്പെട്ടു്, ഞങ്ങളുടെ ആദ്യപിതാവിന്റെ കല്പന ലംഘനത്താലുണ്ടായ പാപദു:ഖം ഞങ്ങളിൽനിന്നു നീക്കിക്കളയുകയും ചെയ്തവനേ! നിന്നോടു ഞങ്ങരം അപേക്ഷിക്കുന്നു.

മൂറോൻ കൊണ്ടു തൃപ്പാദങ്ങളെ അഭിഷേകം ചെയ്ത പാപിനിയെ പാപമോചനത്തിനു് അർഹയാക്കുകയും, തന്നിലേയ്ക്കു മാനസാന്തരപ്പെടുന്ന പാപികളുടെ വാസന തനിക്കു് ഏററം സുരഭിലമെന്നു സൂചിപ്പിക്കയും ചെയ്തവനേ! നിന്നോടു ഞങ്ങരം അപേക്ഷിക്കുന്നു.

ജീവദായകമായ മൂറോന്റെ പരിമളത്താൽ സ്വഭവനം മുഴുവനേയും ആനന്ദിപ്പിക്കുന്ന വിശുദ്ധസഭയുടെ ദൃഷ്ടാന്തം

വഹിച്ചുകൊണ്ടു്, ലാസറിന്റെ സഹോദരിയായ മറിയാം തന്റെ തലയിൽ ചൊരിഞ്ഞ മൂറോൻ തൈലത്തിൽ പ്രീതിപ്പെട്ടവനേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

പുരോഹിതന്മാരും രാജാക്കന്മാരും അതിനാൽ അഭിഷേകം ചെയ്യപ്പെട്ടിരുന്ന വിശുദ്ധ മൂറോന്റെ ശുശ്രൂഷയെ, പരിശുദ്ധശ്ലീഹന്മാർ മുഖാന്തരം ഞങ്ങൾക്കു ഭരമേല്പിച്ചവനും, തന്മൂലം പുത്രസ്വീകാരത്തിനായി മാമ്മൂദീസായെ ശുദ്ധീകരിക്കയും വിശ്വാസത്തെ മുദ്രയിട്ടുറപ്പിക്കയും, പരിശുദ്ധാത്മ നൽവരങ്ങളെ പൂർത്തീകരിക്കയും ചെയ്യുന്നവനേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

ബലഹീനരും പാപികളുമായ ഞങ്ങളെ ഈ പരിശുദ്ധ മൂറോന്റെ ശുശ്രൂഷയ്ക്കു യോഗ്യരാക്കുകയും, ജീവൻ നൽകുന്ന പരിശുദ്ധറൂഹായുടെ ആവസിപ്പുമൂലം തന്റെ ദാസനായ ഈ മഹാപുരോഹിതൻ ആബൂൻ മോറാൻ മോർ ബസ്സേലിയോസിന്റെ കൈകളിൽനിന്നു് അതിനെ സ്വീകരിക്കയും ചെയ്യുവനേ! നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

സത്യവിശ്വാസത്തോടുകൂടെ നിന്റെ ശരണത്തിൽ മുൻകൂട്ടി നിദ്രപ്രാപിച്ച ഞങ്ങളുടെ മാതാപിതാക്കൾക്കും സഹോദരീസഹോദരന്മാർക്കും വേണ്ടി, നിന്റെ വിശുദ്ധന്മാർക്കായി നീ ഒരുക്കിയിട്ടുള്ള നിന്റെ പിതൃഭവനത്തിലെ അനുഗ്രഹീത അറകളിൽ അവരെ ആശ്വസിപ്പിച്ചുകൊള്ളണമേ എന്നു നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കർത്താവേ! തിരുസന്നിധിയിൽ വന്നുകൂടിയിട്ടുള്ളവരും വിദൂരത്തിൽ ഇരിക്കുന്നവരുമായ ഞങ്ങളുടെ സഹോദരങ്ങൾക്കു വേണ്ടി, ആയുഷ്ക്കാലം മുഴുവൻ സത്യവിശ്വാസത്തിലും നിനക്കു പ്രീതികരമായ നടപടികളിലും അവർ കാത്തുകൊള്ളപ്പെടുകയും നിന്റെ പ്രത്യക്ഷതയുടെ ദിവസത്തിൽ നിന്റെ വിശുദ്ധന്മാരുടെ അവകാശത്തിനു് അവർ യോഗ്യരായിത്തീരുകയും ചെയ്യുന്നതിനുവേണ്ടി നിന്നോടു ഞങ്ങൾ അപേക്ഷിക്കുന്നു.

കർത്താവേ! നിന്റെ ജനത്തോടു കരുണചെയ്യണമേ. നിന്റെ ഇടവകയിലെ ആടുകളെ അനുഗ്രഹിക്കണമേ. എന്നെന്നേയ്ക്കും അവരെ മേയിച്ചു നയിച്ചു കൊള്ളണമേ.

നാമെല്ലാവരും മൂന്നു പ്രാവശ്യം കുറിയേലായിസ്സോൻ അട്ടഹസിച്ചു ചൊല്ലണം.

**ജനം:** കുറിയേ....കുറിയേ.... കുറിയേ...

## ഹൂത്തോമൊ

ദൈവത്വം മനുഷ്യത്വം എന്ന രണ്ടിനേയും ഒന്നാക്കി, വിശിഷ്ടമായതു ഞങ്ങൾക്കു നൽകുവാൻ വേണ്ടി നിസ്സാരമായതു സ്വീകരിച്ചുകൊണ്ടു് തന്റെ ദൈവത്വത്താൽ ഞങ്ങളുടെ മനുഷ്യത്വത്തെ അഭിഷേകം ചെയ്തപ്പോൾ, തന്റെ സംബന്ധികളായ സഖികളെക്കാൾ വിശേഷമായി ആനന്ദതൈലത്താൽ അഭിഷിക്തനായ, സ്വർഗ്ഗീയമണവാളനാകുന്ന മശിഹാതമ്പുരാനേ! യഥാർത്ഥമായ അഭിഷേകത്താൽ നിന്റെ പരിശുദ്ധസഭയുടെ ഐക്യതയിലേയ്ക്കു് ഞങ്ങളെ ഒന്നിപ്പിക്കണമേ. ഞങ്ങൾ പരിപാകതയിലും വിശുദ്ധിയിലും ആത്മീയമനുഷ്യന്റെ പൂർണ്ണതയിലേയ്ക്കു് ഒന്നായിത്തീർന്നുകൊണ്ടു് നിന്നെയും, നിന്റെ പിതാവിനെയും വിശുദ്ധ റൂഹായേയും സ്തുതിക്കുമാറാകണമേ. ഹോശൊ... ...

**ജനം:** ആമ്മീൻ.

സമാപ്തം